


പരാത്രിശിഖാവിവരണം അഭിനവഗുപ്തൻ    ഡോ സുവർണ്ണ നാലപ്പാട്ട്.

# Parathrisikha vivaranam

# AbhinavaGuptha

# പരാത്രിശിഖാവിവരണം

# അഭിനവഗുപ്തൻ

# മലയാളവിവർത്തനം

# ഡോ സുവർണ്ണ നാലപ്പാട്ട്.



ഇത് തുടക്കക്കാർക്കുള്ള ഗ്രന്ഥമല്ല. സാധനയിൽ മുന്നേറിയവർക്കും ജീവന്മുക്തി കിട്ടയവർക്കുമുള്ളതാണ്. സാധനയിൽ മുന്നേറിയവർക്ക് ജീവന്മുക്തിയാണ് ഗ്രന്ഥപ്രയോജനം. ഉന്മീലനസമാധിയുടെയും ഏകരസാനുഭൂതിയുടേയും ഏറ്റവും ഉന്നതമാ യ ആത്മീയസ്ഥാനമാണ് ഇത്. പരമസത്യത്തിന്റെ നിഗൂഢഹൃദയത്തിൽ ശിവൻ നിരന്തരം തന്നെ പ്രകാശിപ്പിച്ചു കൊണ്ടിരിക്കുന്നു. ശിവന്റെ കമ്പന സ്വരൂപമായ ആത്മഗതം ഭൈരവനും ദേവിയും തമ്മിലുള്ള ആനന്ദപ്രബോധനമായി ,സംവാദരൂപമായി പ്രകാശിക്കുന്നു. പ്രകാശം വിമർശത്താൽ കൌലികശക്തിയായിത്തീരുന്നു. (രൂപമെടുത്ത പ്രപഞ്ചം) സാമ്പ്രദായികമായ വിശ്വാസം അഭിനവഗുപ്തൻ മരിച്ചിട്ടില്ല എന്നാണ്.1200 ശിഷ്യന്മാരോടുകൂടി ഗുഹയിൽ പ്രവേശിച്ച അദ്ദേഹം പിന്നെ മടങ്ങിവന്നിട്ടില്ല. ഹൃദയഗുഹയിൽ പ്രവേശിച്ച മഹാസിദ്ധനായെന്ന് വിശ്വാസം.  തന്ത്രാലോകത്തിൽ ബോധത്തിന്റെ പരമമായ മധു ജരാനരകളെ നീക്കുന്നതായി പറയുന്നു. അതിനെ ഉരുക്കിയ ഘൃതം പോലെ നിനക്ക് മഹാദേവീ, ഞാനിതാ അർപ്പിക്കുന്നു, ഇപ്രകാരം ദിനരാത്രം തോറും നിത്യം നിന്നെ ആനന്ദിപ്പിക്കുന്നു എന്ന് അഭിനവഗുപ്തൻ പറയുന്നു.

ഡോ സുവർണ്ണ നാലപ്പാട്ട്

1. വിമലകലാശ്രയാഭിനവസൃഷ്ടിമഹാ ജനനീ
   ഭരിതതനുശ്ച പഞ്ചമുഖഗുപ്തരുചിർജനകഃ
   തദുഭയയാമലസ്ഫുരിതഭാവവിസർഗ്ഗമയം
   ഹൃദയം അനുത്തരാമൃതകുലം മമ
   സംസ്ഫുരതാത്

ജഗദാനന്ദമായ ദൈവീകസൌന്ദര്യം (ജഗത്തായി കാണപ്പെടുന്നത്) എന്റെ ഹൃദയത്തിൽ സ്ഫുരി ക്കട്ടെ. ശിവശക്തിസംയോഗമാണ് (ഉഭയയാമലം) ഇപ്രകാരം സ്ഫുരിക്കുന്ന വിസർഗ്ഗമയമായ ജഗ ത്ത്. ജനനി.ജനകന്മാരുടെ സംയുക്തമായ ശക്തിയാ ണ് സൃഷ്ടി. വിമലവും കലാശ്രയാഭിന്നവും ആയ താണ് മഹാസൃ-ഷ്ടിയായ ശക്തി.  ഭരിതപഞ്ചമുഖ തനുവാണ് ശിവൻ. പഞ്ചമുഖഗുപ്തരുചിയാണ്. അവരുടെ സംയോഗം അനുത്തരമായ അമൃതകു ലമാണ്. അതാണ് മമ ഹൃദയത്തിൽസ്ഫുരിക്കേണ്ട ത്. ജയരഥന്റെ ഭാഷ്യം വിസർഗ്ഗത്തെ പുറത്ത് പ്രകാശിക്കപ്പെടുക എന്ന് വിവരിക്കുന്നു. യാമലം സമരസ്യമാണ്. കല സ്വാതന്ത്ര്യശക്തി. പഞ്ചശക്തി ആനന്ദം, ഇഛ,ജ്ഞാനം,ക്രിയ, ചിത്ത്. വിമലം ആണവം,  മായീയം, കാർമ്മമലം.മുതലായവ ഇല്ലാത്തത്.

മാതാപിതാക്കളുടെ ഭാവവിസർഗ്ഗത്താലുണ്ടായ അനുത്തരാമൃതകുലം കൊണ്ട്  എന്റെ ഹൃദയം വികസിച്ച് പരമബോധത്താൽ പൂർണ്ണമാകട്ടെ. വിമല അഭിനവഗുപ്തന്റെ അമ്മയാണ്. അവളുടെ പുത്രനായ (സൃഷ്ടി) അഭിനവസൃഷ്ടി. പഞ്ചമുഖഗു പ്തനെന്നാൽ സിംഹം. സിംഹഗുപ്തനെന്ന് പേരു ണ്ടായിരുന്നു. പിതാവിന് . അദ്ദേഹം സ്വയം ഭരിതതനു അഥവാ ഭൈരവസ്വരൂപമായിരുന്നു. നരസിംഹഗുപ്തനെന്ന

പിതൃനാമത്തിന്റെ ചുരു ക്കപ്പേരാണ് സിംഹഗുപ്തൻ. ജയരഥൻ തന്ത്രാലോ കത്തിന്റെ ഭാഷ്യത്തിൽ അഭിനവഗുപ്തനെ യോഗി നീഭൂ എന്ന് പറയുന്നു. യോഗസിദ്ധനും യോഗിനി യും കൂടിയുള്ള സംയോഗത്തിൽ പിറന്നവനാണ് യോഗിനീഭൂ. ഇപ്രകാരം ആദ്യശ്ലോകം ഒരേ സമയം ജഗത്പിതൃക്കളായ ശിവശക്തികളേയും സ്വന്തം മാതാപിതാക്കളെയും ഒപ്പം വണങ്ങുന്നു. ആത്മക ഥാപരമായ പരാമർശമായി ഇതിനെ കണക്കാക്കു ന്നു.

2. യസ്യം അന്തർവിശ്വം ഏതദ് വിഭാതി
   ബാഹ്യാഭാസം ഭാസമാനം വിസൃസ്തൌ
   ക്ഷോഭേ ക്ഷീണേനുത്തരായാം സ്ഥിതൌ താം
   വന്ദേ ദേവീം സ്വാത്മസംവിത്തിം ഏകം

ആരുടെ അന്തരാത്മാവിലെ ബോധപ്രകാശമാണോ ഈ വിശ്വം, അത് ബാഹ്യാഭാസമായി ഭാസമാന മായി പ്രതീതമാവുന്നതുകൊണ്ടുള്ള ക്ഷോഭം ക്ഷീ ണമാവുമ്പോൾ,അനുത്തരമായ സ്ഥിതി അഥവാ സ്വാത്മസംവിത്തി തന്നെ വീണ്ടും അനുഭവപ്പെടു ന്നുവോ, ആ ഏകസംവിത്തിയായ ദേവിയെ വന്ദിക്കുന്നു.

സ്വാത്മസംവിത്തി ഇവിടെ പരമമായ ചിതിയാ ണ്. വിശ്വരൂപേണ പ്രകീതമാവുന്ന ബാഹ്യാഭാസ മല്ല. ബാഹ്യപ്രപഞ്ചം അഥവാ സംസാരമുണ്ടാക്കു ന്ന ക്ഷോഭാവസ്ഥകളെ ഇല്ലാതാക്കുമ്പോൾ (ക്ഷീണ മാക്കുമ്പോൾ) മാത്രമാണ് പരമമായ സത്യം ന മ്മുടെ ഉള്ളിൽ പ്രകാശിക്കുന്നത്.. അപ്പോഴാണ് നമ്മുടെ സത്യാവസ്ഥ നമുക്ക് വിളങ്ങി ഏകമായ ചിത്ശക്തിയോടു ഏകീഭവിക്കുന്നത്. അനുത്തര

മായ ആ അവസ്ഥയിലാണ് ബാഹ്യപ്രപഞ്ചം ആ ഭാസമാണ് നിജമല്ല എന്ന ബോധം ഉദിക്കുന്നത്. ജീവാത്മാവിന്റെ ബോധം പരമാത്മബോധചൈത ന്യവുമായി താദാത്മ്യം പ്രാപിക്കുന്നത്. പുറം ലോകം ആന്തരലോകത്തിന്റെ അഥവാ ബോധത്തി ന്റെ ഒരു പ്രതിബിംബം മാത്രമാണ്. ആത്മസംവി ത്തിയായ ചിഛക്തിയെ വന്ദിക്കുന്നു.

3. നരശക്തിശിവാത്മകം ത്രികം ഹൃദയേ യാ വിനിധായ ഭാസയേത് പ്രണമാമി പരം അനുത്തരം നിജഭാസം പ്രതിഭാചമത്കൃതം

നരൻ(ജീവാത്മാ)ശക്തി, ശിവം എന്ന ത്രികം സ്വ ഹൃദയത്തിൽ ധരിച്ച് ഭാസിക്കുന്നതും അനുത്തര വുമായ, പ്രതിഭാചമത്കൃതമായ, ആ പ്രകാശത്തെ പ്രണമിക്കുന്നു.

4. ജയത്യനർഘമഹീമാ വിപാസിതപശുവ്രജാ ശ്രീമനാദ്യഗുരു ശംഭു ശ്രീകണ്ഠാ പരമേശ്വരഃ

ആരുടെ ഗുണത്തെ ബന്ധനത്തിൽ പെട്ട് ഉഴലുന്ന പശുവ്രജത്തിന് ചിന്തിക്കാൻ പോലും സാധിക്കില്ല യോ, അനർഘമായ മഹിമയോടുകൂടിയ ആദ്യഗുരു വായ ശംഭു, അഥവാ ശ്രീകണ്ഠനെന്ന പരമേശ്വര നെ, സകലബന്ധവിമുക്തനാക്കുന്ന ഗുരുവിനെ പ്രണ മിക്കുന്നു. ആ ഗുരു ജയിക്കട്ടെ.

ശംഭുശിവനെന്ന ശ്രീകണ്ഠനാണ് ബന്ധത്തിലകപ്പെട്ട പശുലോകത്തോടുള്ള കരുണാവാസാവ കൊണ്ട് ഋഷി ദുർവാസാവിനെ പ്രചോദിപ്പിച്ച് ശൈവാഗമം പഠിപ്പിച്ചത്. ശാസ്ത്രത്തിന്റെ ആദിഗുരുവായി അദ്ദേഹത്തെ

കണക്കാക്കുന്നു.ത്രികം,കൌലശാസ്ത്രം ഇവയിൽ അഭിനവഗുപ്തന്റെ ഗുരുവായിരുന്ന ശംഭുനാഥനേയും അദ്ദേഹത്തോടൊപ്പം പ്രണമിക്കു ന്നു. ഇപ്രകാരം ദ്വയാർത്ഥപ്രയോഗം. ജഗത്തിന്റെ ആദ്യഗുരുവെന്നും, തനിക്ക് ഈ ശാസ്ത്രാനുഭവമു ണ്ടാക്കിത്തന്ന ഗുരുവെന്നും. . ശ്രീകണ്ഠനാൽ പ്രചോദിപ്പിക്കപ്പെട്ട ദുർവ്വാസാവ് (ചന്ദ്രവംശം) ശൈവാഗമത്തെ മൂന്നായി വിഭജിച്ചു. അദ്വൈതം, ദ്വൈതം,ദ്വൈതാദ്വൈതം. അവയെ ത്ര്യം ബകനും ആമർദ്ദകനും ശ്രീനാഥനും ക്രമത്തിൽ പഠി പ്പിച്ചു. ത്ര്യംബകനാണ് ശൈവാദ്വൈതത്തിന്റെ ഉപ ജ്ഞാതാവ്. അഭിനവഗുപ്തൻ ഈ അദ്വൈതമാണ് പ്രചരിപ്പിച്ചിരുന്നത്.

5. നിജശിഷ്യവിബോധാ യ പ്രബുദ്ധസ്മരണായ ട മയാഭിനവഗുപ്തേന ശ്രമോയം ക്രിയതേ മനാക്

എന്തിനാണ് ഈ ഗ്രന്ഥരചന എന്ന് പറയുന്നു. സ്വശിഷ്യരുടെ വിബോധനത്തിനും, നേരത്തെ ശാസ്ത്രം പഠിച്ചവരുടെ. സ്മരണയെ പ്രബുദ്ധമാ ക്കാനും വേണ്ടിയാണ് അഭിനവഗുപ്തനെന്ന ഞാൻ ഈ പരിശ്രമം ചെയ്യുന്നത്.

# പരാത്രിശിഖാവിവരണം.

1. ശ്രീദേവി ഉവാചഃ അനുത്തരം കഥം ദേവ സദ്യ കൌലികസിദ്ധിദം യേന വിജ്ഞാത മാത്രേണ ഖേചരീസമതാം വ്രജേത്

ഏതൊന്നിന്റെ വിജ്ഞാനമാത്രയിൽ,പെട്ടെന്ന് കൌ ലികസിദ്ധി ലഭിക്കുന്നുവോ, ഖേചരീസമത ലഭിക്കു ന്നുവോ ,ആ അനുത്തരമായതിനെ പറഞ്ഞാലും , മഹാദേവാ.

കൌലികം-കുലസംബന്ധം. ശരീരം,ഇന്ദ്രയങ്ങൾ, വിശ്വം ഇവയുടെ കുലം. ഘനത അഥവാ ഘനീ ഭവിക്കുക എന്നും അർത്ഥമുണ്ട്. ബോധഘനമായത്. അഹം എന്നത് ശിവാത്മാവും ജീവാത്മാവും ഘനീഭവിച്ച ബോധമാണ്. ആ സിദ്ധി തരുന്നത്. യാൽ ജീവന്മുക്തി സംഭവിക്കുന്നത്. കുലേ ദേഹേ ഭവാ കൌലികീ സിദ്ധി. കൌലികസിദ്ധി ചിദൈകാ ത്മ്യസിദ്ധിയാണ്.

ഖേചരീസമത. ശക്തി ബോധഭൂമിസഞ്ചാരിണി സതി ഇയം സംവിത് ശക്തിഃ എന്ന് അറിയപ്പെടുന്നു. ഖേ ചരതി ഇതി ഖേചരി. ഖം അഥവാ ആകാശം. ആ കാശസഞ്ചാരിണി ഖേചരി. ആകാശമായ പരമബോ ധത്തിൽ, പരമവ്യോമനിൽ സഞ്ചരിക്കുന്നവളാണ് ഖേചരി. അതായത് പരമമായ സ്വതന്ത്രസഞ്ചാരിണി യായ,ബോധശക്തിയാണ്,ഖേചരീശക്തി. . ആ ബോ ധവിജ്ഞാനമാത്രയിലാണ് ഞാനെന്നത് ശിവനാണെ ന്ന ബോധത്താൽ (കൌലികിശക്തിയുടെ സിദ്ധി) ജീ വിച്ചിരിക്കുമ്പോൾത്തന്നെ ഖേചരിശക്തി (കോസ്മി ക്ക് കോൺഷ്യസ്നസ്സ് ആണ് ഖേചരി). .എപ്രകാരമാണ് അനുത്തരമായ ഈ ശക്തി ലഭി ക്കുക എന്നാണ് ദേവിയുടെ ചോദ്യം. (തസ്യ തു ചിദാത്മന സ്വപ്രകാശസ്യ ന ഗ്രാഹകാന്തരം അ സ്തി ഇതി അനുത്തരം. )അഭിനവഗുപ്തൻ സദ്യ എന്നതിനു പകരം സ്വത എന്നാണ് ഉപയോഗിക്കു ന്നത്. സദ്യ എന്നാൽ തത്ക്ഷണം. സ്വത ലാഘവീ

വൃത്തിപ്രകാരം സ്വതന്ത്രത ആണ്. സ്വാതന്ത്ര്യശക്തി ഖേചരിയുടെ സ്വതന്ത്രസഞ്ചാരത്തിന് ഇത് വേണം.

ബോധത്തിന്റെ സ്വഭാവമെന്ത്. അഭിനവഗുപ്തൻ പറയുന്നുഃ- അവികൽപ്പവും പൂർണ്ണവും സ്വതന്ത്ര വുമാണ് ബോധം. ഖേചരീശക്തി ഈ ബോധമാണ്. ശിവന്റെ തന്നെ ബോധമാണ്. ആ തലത്തിലേക്ക് എത്താത്തവർക്ക് അതിന്റെ അനുഭവം മനസ്സിലാവി ല്ല. തത്പ്രകാരാപരിജ്ഞാനേ തു ന ഖേചരീ അ ബോധരൂപേ വേദ്യാംശേ സഞ്ചാരണാത് (ലാഘവീ വൃത്തി).ശിവശക്തികൾ ഏകമാണ്. അനുഗ്രഹപര രുമാണ്. പരാശക്തി പരാവാക്ക് എന്നും അറിയു ന്നു. ലോകാനുഗ്രഹകാരിണിയായ പരാവാക്ക് നി ർവികൽപ്പാവസ്ഥയിൽ പരാമർശമയിയായ പശ്യ ന്തിയിൽനിന്ന് ഭിന്നമല്ല. പരാവാക്ക് ദിവ്യമായ അഹംബോധം തന്നെയാണ്. അദ്വയവും നിർവിക ൽപ്പവുമായ പരാവാക്ക് ഉണരുമ്പോഴാണ് എല്ലാ വിധ ജ്ഞാനവും ഉണരുന്നത്. അസാങ്കേതികവും അകൃതകവും സ്വാഭാവികവുമായ പരാവാക്ക് പശ്യന്തി,മദ്ധ്യമ,വൈകരികളായി വ്യക്തമാവുന്നു. പരാവാക്കിൽ ഇദന്ത,അഹന്ത മുതലായ ഭേദങ്ങളി ല്ല. സ്വപ്രകാശാനന്ദലഹരിയിൽ അവൾ സ്ഫുരിക്കു ന്നു.(സ്ഫുരത്തി). ആ സ്പന്ദനവും സ്ഫുരണവും നിരന്തരമാണ്. ക്ഷണികമല്ല. അതിൽ ഇച്ഛാജ്ഞാ നക്രിയാശക്തികളെല്ലാം അഭേദമായി ഇരിക്കുന്നു. ജ്ഞാനം സദാശിവന്റെയും ക്രിയ ഈശ്വരന്റേയും പ്രധാനലക്ഷണമാണ്. അനുഗ്രഹാത്മികയായ പരാ സംവിത് എന്ന ദേവി ഈ പരാവാക്കാണ്.

സൃഷ്ടി,സ്ഥിതി,സംഹാര,വിലയ,അനുഗ്രഹങ്ങളാണ് പഞ്ചകൃത്യങ്ങൾ.. പരാവാക്ക് ശിവനിൽ എപ്പോ ഴും

ഉണ്ട്. സകലം, പ്രലയകലം, വിജ്ഞാനകലം , മന്ത്രം, മന്ത്രേശ്വരം, മന്ത്രമഹേശ്വരം, ശിവപ്രമാതാ എന്ന് ഏഴു വിഭാഗത്തിലും അവളുണ്ട്. വാക്കും അതിന്റെ അർത്ഥവും തമ്മിലുള്ള വ്യത്യാസം മദ്ധ്യ മഘട്ടത്തിലേ ആരംഭിക്കുന്നുള്ളു. അതും സൂക്ഷ്മമാ യ മനസ്സിന്റെ അവസ്ഥയിൽ മാത്രം. അത് ബാഹ്യ മായി പ്രകടമായിട്ടില്ല. സമാനാധികരണം എന്നാൽ ഒരേ സ്ഥാനത്ത് ,അഥവാ അന്തഃകരണത്തിലെന്ന് സാരം. വൈഖരിയിൽ വ്യധികരണവിമർശം ആ രംഭിക്കുന്നു. അതായത് വാക്ക് മുഖത്തിൽ അഥവാ വായിൽനിന്ന് പുറത്തേക്ക് വരുന്നു. ബാഹ്യാകാശ ത്തിലാണ് അതിന്റെ സ്ഥിതി അന്തരാകാശത്തിലല്ല. ബോധം അവിഛിന്നതാപരമാമൃതമാണ്..അത് അപ്പോഴും എല്ലായിടത്തും സകലവസ്തുക്കളിലും ഉണ്ട്.

ദേവി എന്ന പദം വ്യാഖ്യാനിക്കുന്നു. ദിവ് എന്ന ധാതുവിൽനിന്നാണ് ദേവീപദം. ദിവം പ്രകാശരൂപ മായ ആകാശംതന്നെയാണ്. ഭൈരവന്റെ അതീന്ദ്രിയ മായ ഇഛയാണ് ദേവി. വിജിഗീഷ അഥവാ സക ലത്തേയും ജയിക്കാനും അതീതമാകാനുമുള്ള ഇഛ എന്ന അർത്ഥം ദിവ് ധാതുവിനുണ്ട്. ഭൈരവിയും ഭൈരവനും അഭേദമാണ്. ജ്ഞാനം,സ്മൃതി,സംശയം, ദൃഢനിശ്ചയം മുതലായി അനേകം ക്രിയകളിലൂടെ ലോകജീവിതത്തെ മുന്നോട്ടു നയിക്കയാലും ദേവി എന്ന് പേര് ജീവിതക്രിയകളെ നടത്തുന്നത് എന്ന് അർത്ഥവും ദിവ് ധാതുവിന് കൊടുക്കുന്നു. എല്ലാ യിടത്തും പ്രകാശിക്കുന്നത് അഥവാ വിളങ്ങുന്നത് ആകയാലും ദിവ് ദേവിയാണ്. എല്ലാവരാലും ആരാധിക്കപ്പെടുകയാലും അവളെ ദേവി എന്ന് പറയുന്നു. സ്വേചഛയാ , കാലദേശത്തിലുള്ളതും

അതീതവുമായ സകലത്തേയും പ്രാപിക്കാനുള്ള ശക്തിയുള്ളവളാകയാലും ദേവീനാമം. ദേവത എന്നത് ഭൈരവനും ദേവി ഭഗവതിക്കും (ഭൈരവ ശക്തി) കൊടുക്കുന്ന നാമമാണ്. ദിവ് എല്ലത് ലീലാ എന്ന അർത്ഥത്തിലും പറയുന്നു. സ്വഭാവത്തിലും പ്രകാശത്തിലും ആരാധനയിലും ചലനത്തിലുമെല്ലാം സകലത്തേയും അതിക്രമിക്കുന്നവളാണ് ദേവി. ദേ വത വിഷ്ണു, ബ്രഹ്മാവ്,ശിവനെന്നിവരെ പരാമ ർശിക്കുന്ന പദമാണ്. അവരുടെ ശക്തി ദേവി.

ബ്രഹ്മാവിന്റെ ഇന്ന് മനുഷ്യന്റെ കാലഗണനയോ സൂര്യാധിഷ്ഠിതചലനമോ അനുസരിച്ചല്ല. കൽപ്പഗ ണിതത്തിലാണ്. വിഷ്ണുവിന്റേത് അതിലും ദീർഘ മാണ്. യോഗികൾ മനുഷ്യദിനത്തിന്റെ ആയിരത്തി ലൊന്ന് ഭാഗമായിട്ടാണ്, പ്രാണചലനമനുസരിച്ച് ദിനം കണക്കാക്കുന്നത്. അതിനാൽ കാലാതീതമായ ബോധത്തിന്റെ ഇന്ന് ,നാളെ എന്നെല്ലാം എങ്ങനെ കണക്കാക്കും. പരാവാക്ക് സാമാന്യഭൂത,  അനദ്യതന, പരോക്ഷഭാവങ്ങളിൽ പരോക്ഷമായി ഭൂതകാലത്തിലാണ് സ്വയം ഓർക്കുന്നത്. അതായത്, പശ്യന്തി, മദ്ധ്യ,വൈഖരി മുതലായ മായാവസ്ഥക ളിൽ നിന്ന് തന്റെ സ്വസ്വരൂപമായ പരാവാക്കിനെ ഓർമ്മ വന്ന് അതിന്റെ ആനന്ദം അനുഭവിക്കയാ ണ്. വാച്യമായ ശിവനും വാചകമായ ശാസ്ത്ര വും വാക്കിൽനിന്ന് വിഭിന്നമല്ല എന്ന അനുഭവം. അതിനാലാണ് ഭൂതകാലത്തിൽ പറയുന്നത്. (past tense).ഭൂതകാലത്തെ കുറിച്ച് വർത്തമാനത്തിലാണ് സ്മൃതി ഉണ്ടാവുന്നത്. ഭൂതകാലത്ത് അനുഭവം ഉണ്ടായിട്ടില്ലാത്ത ഒരാൾക്ക് അതിന്റെ ഓർമ്മയും ഉണ്ടാവില്ല. മറ്റൊരാളുടെ വാക്കിൽനിന്ന് അനുഭ വത്തെ കുറിച്ച് സാക്ഷ്യം ലഭിച്ചേക്കാം.ഉദാഹര

ണത്തിന്, ഉറങ്ങുന്ന ഒരാൾ കരഞ്ഞത് ഉണരുമ്പോൾ കേട്ട വ്യക്തി പറഞ്ഞിട്ടാണ് അറിയുന്നത്. അവർ പറയുന്നു ഞാൻ ഉറക്കത്തിൽ കരഞ്ഞു എന്ന്. ഈ വാക്യം അനുഭവമില്ലാതെയും ഭൂതകാലത്തിൽ പ്രയോഗിച്ച വാക്യമാണ്. പരാ എന്ന അവസ്ഥ യിൽ മദ്ധ്യമ,പശ്യന്തി, വൈഖരികളുടെ അനുഭവം ഇല്ല. പൂർണ്ണപ്രകാശത്തിന്റെ ആനന്ദാനുഭവം മാത്ര മാണ്. അത് തുരീയാവസ്ഥയാണ്.കോമയിലോ സ്വ പ്നത്തിലോ ഉള്ള അനുഭവത്തിൽ ഭൂതകാലത്തി ലാണ് വാക്യം പ്രയോഗിച്ചത് എന്ന സാമ്യമല്ലാതെ തുരീയാനുഭവമില്ല. ഈ വ്യത്യാസം മനസ്സിലാക്ക ണം.ഗുരുവും ശിഷ്യനും എല്ലാ കഴിവും നേടുന്നത് പരാവാക്കിൽനിന്നാണ്. ദേവി പറഞ്ഞു എന്നതു കൊണ്ട്, പരാഭൂമൌ ആയ പരാവാക്ക് പറഞ്ഞു എന്നാണ് അർത്ഥം. അഥവാ അഹം പറഞ്ഞു. ഭൈരവൻ പറഞ്ഞു എന്നാൽ പരമാത്മാവായ മഹാ അഹം പറഞ്ഞു എന്നും. തനിക്ക് ബോധം ലഭിച്ചു അഥഈ ജ്ഞാനം ലഭിച്ചു എന്നാണ് ദേവീ ഭൈരവസംവാദമെന്നതിനർത്ഥം. ദേവി ജീവാത്മാ വായ അഹം, ബൈരവൻ പരമാത്മാവായ അഹം, അവരുടെ സാമരസ്യം. അഹത്തിൽ മൂന്ന് അക്ഷ രം അ ഹ മ. അ ശിവൻ. ഹ ശക്തി. മ നര അഥവാ എല്ലാ ജീവജാലവും. അഹമെന്നത് പ്രസാ രം അഥവാ വികാസമാണ്. സൃഷ്ടിബീജമാണ്. മഹാ എന്നത് അഹത്തിന്റെ വിപരീതക്രമം. മ, ഹ, അ എന്നാണ് ക്രമം. ഇത് പ്രവേശക്രമം അഥവാ സം ഹാരബീജം. രണ്ടിലും ശക്തി മദ്ധ്യസ്ഥമാണ്. അഹ ത്തിൽ ശക്തിയിലൂടെ ശിവം പ്രകാശിക്കുന്നു, വിക സിക്കുന്നു. മഹാ എന്നതിൽ ശക്തിയിലൂടെ ശിവ ത്തിലേക്ക് ലയിക്കുന്നു. ശക്തി ശിവനിലേക്കുള്ള പ്രവേശനദ്വാരമാണ്. ശൈവി മുഖം ഇഹോച്യതേ. സ്വഛന്ദതന്ത്രം പറയുന്നതുപോലെ ഗുരുവും ശിഷ്യ

നും സദാശിവൻ തന്നെയാണ്. ദേവി ഉവാച, ഭൈരവ ഉവാച എന്ന വാക്കുകളെക്കൊണ്ട് ലോക ത്തിലെ എല്ലാ ചോദ്യോത്തരങ്ങളും അതിലൊതു ങ്ങുന്നു.സകല.ജ്ഞാനവും അതിലുണ്ട്. അനുഗ്രഹം എല്ലാ ജീവജാലങ്ങളിലുമുണ്ട്. അത് നിരന്തരവുമാണ്. പരമമായ ബോധവും സാധകന്റെ ബോധവും തമ്മിലുള്ള ബന്ധം ക്ഷണികമല്ല, നിരന്തരമായ ഏറ്റവും ഉയർന്ന ബന്ധമാണ്. മറ്റേതു ബന്ധത്തേക്കാളും ഉപരിയാണത്. ആ അനുത്തരദശയെ പ്രാപിക്കാനാണ് മറ്റെല്ലാം ബന്ധവും .(മഹത്,അന്തരാളം, ദിവ്യം, അദിവ്യം).ത്രികാഹൃദയത്തിലും വിസർഗ്ഗപരനായ പ്രഭു ശക്തിസമേതം അനുഗ്രഹം ചൊരിഞ്ഞ് അഭി വ്യക്തമാവുന്നതായി പറയുന്നുണ്ട്. .ഭൈരവൻ തന്നെയാണ് സത്യാനുഭവമുണ്ടാവുമ്പോളുള്ള ആനന്ദം അനുഭവിക്കാനായി ചോദ്യവും ഉത്തരവു മായി അഭിവ്യക്തമാവുന്നത്. . ജ്ഞാതാവും ജ്ഞേ യവും തമ്മിലുള്ള 6 ബന്ധങ്ങളിൽ അനുത്തരം പരാ സംബന്ധം ആണ്.( മഹാസംബന്ധത്തിൽ ചോ ദിക്കുന്നത് സദാശിവനും ഉത്തരം പറയുന്നത് ശിവനും. അന്തരാളസംബന്ധത്തിൽ ചോദ്യകര്ത്താവ് അനന്തഭട്ടാരകനും ഉത്തരം പറയുന്നത് സദാശിവനും. ദിവ്യസംബന്ധത്തിൽ ഋഷി നന്ദകുമാരൻ ചോദ്യകർത്താവ്, അനന്തഭട്ടാരകൻ ഉത്തരം പറയുന്നു.  ദി വ്യാദിവ്യസംബന്ഥത്തിൽ സനത്കുമാരന്റെ ചോദ്യത്തിന് നന്ദി ഉത്തരം പറയുന്നു. അദിവ്യസംബന്ധ ത്തിൽ ചോദ്യം ചോദിക്കുന്നതും ഉത്തരം പറയു ന്നതും മനുഷ്യരാണ്.)ശിവന്റെ പഞ്ചമുഖങ്ങളിൽ ഈശാനൻ ചിത്ശക്തിയും തത്പുരുഷൻ ആനന്ദശ ക്തിയും സദ്യോജാതൻ ഇഛാശക്തിയും വാമദേവ ൻ ജ്ഞാനശക്തിയും അഘോരൻ ക്രിയാശക്തിയു മാണ്.

ഇനി ത്രിശിഖ എന്ന അഭിധേയത്തെ പറയുന്നു, മൂന്ന് ശിഖ ഇഛാജ്ഞാനക്രിയാശക്തികളാണ്. സൃഷ്ടിസ്ഥിതിസംഹാരമെന്നും പറയുന്നുണ്ട്. ആത്മീയത ലത്തിൽ ഉദ്യോഗ,അവഭാസ,ചർവ്വണമാണ് ത്രിശിഖ. ഈശിക ഈശ്വരി. ഇഛാജ്ഞാനക്രിയാ, സൃഷ്ടിസ്ഥിതിസംഹാര, ഉദ്യോഗഅവഭാസചർവ്വണങ്ങളെ നിയന്ത്രിക്കുന്ന ഈശ്വരി. നിയന്ത്രിക്കുന്നവളും നിയന്ത്രിക്കപ്പെടുന്നതും അഭേദമാണ്. അതിനാൽ ഈശ്വരി ഭേദാതീതമായ പരാശക്തിയാണ്. (പരാ ത്രിശിഖ) ചില വ്യാഖ്യാതാക്കൾ ത്രിംശിക എന്ന് പറഞ്ഞുകാണുന്നു. ഇത് ശരിയല്ലെന്ന് തന്ത്രസാരത്തിലും അഭിനവഗുപ്തൻ പറയുന്നുണ്ട്. ഈ പുസ്തകത്തിന്റെ നാമം പരാസംബന്ധമാണ്. ഈ ജീവിതത്തിൽത്തന്നെ സാധകനെ ജീവന്മുക്തനാക്കാൻ പരാസംബന്ധമായ അനുത്തരശക്തിക്കേ കഴിയുകയുള്ളു. അതാണിവിടത്തെ വിഷയം.മായയാലുണ്ടായ എല്ലാ സംസ്കാര മാത്രകളും പോയിക്കഴിഞ്ഞാൽ മുക്തി സ്വാഭാവികമായി സംഭവിക്കുമെന്ന് സ്പന്ദകാരികയും പറയുന്നു. പ്രപഞ്ചം ഞാനാണെന്ന് ഗ്രഹിച്ച ജീവാ ത്മാവ് പ്രപഞ്ചം പരമാത്മാവിന്റെ ലീലയാണെന്നും താനും ആ പരമാത്മാവും അഭേദമാണെന്നും ഗ്ര ഹിക്കുന്നു. ഇപ്രകാരം സ്വയം മുക്തനാവുന്നു.

ഏതു ശാസ്ത്രത്തിനും അനുബന്ധചതുഷ്ടയമുണ്ട്. 1. പ്രയോജനം. 2. അധികാരി. 3 അഭിധേയം (ശാസ്ത്രവിഷയം) 4. സംബന്ധം .ശാസ്ത്രവും അഭിധേയവും തമ്മിലുള്ള ബന്ധം. പ്രയോജനം മുക്തിയാണ്. അതാകട്ടെ, പരമബോധവും ജത്മാവും തമ്മിലുള്ള അദ്വൈതാനുഭവമാണ്. വിഭോ പരശക്തിപാതാനുഗ്രഹവശോത്പന്നൈതാവദനുത്തരജ്ഞാനഭാജനഭാവനാം എന്നതാണ് അധികാരിത്വം. അനുഗ്രഹമായ ശക്തിപാതം കൊണ്ട് മുക്തി ലഭിക്കാനുള്ള അധി

കാരം നേടുകയാണ്. സംവിദ് ഭഗവതിഭട്ടാരകാ പരാ എന്നതാണ് വിഷയമായ അഭിധേയം. അത് പരാവാക്കായി അഭിവ്യക്തമാവുന്നു. അഭിധാനാ ഭിധേയോശ്ച പര ഏവ സംബന്ധഃ താദാത്മ്യഃ എന്നാണ് അനുത്തരസംബന്ധം. അനുത്തരം എന്നാൽ ന വിദ്യതേ ഉത്തരം അധികം യതഃ ഇനിയൊ ന്ന് അതിന്നുമുകളിലായി ഇല്ലാത്തത്. അനുത്തരതല ത്തിൽ ചോദ്യമോ ഉത്തരമോ, ചോദിക്കുന്നവരോ ഉത്തരം പറയുന്നവരോ ഇല്ല. സർവ്വത്ര അഭേദമാ ണ്. ഗുരുശിഷ്യഭേദമില്ല. പ്രാണശക്തി സ്പന്ദനാ ഖ്യാം ജീവനരൂപതാം എല്ലാ പരിമിതികളും കടന്ന്, അതിശയധാരാപ്രാപ്തമായി ശിവതന്മയമാവുന്നു. ശക്തി സഹസ്രാരത്തിനു മുകളിലുള്ള ഭൈരവബി ലത്തിൽ അനുത്തരമായി സംഗമിക്കുന്നു. ഇതിനേ ക്കാളും ഉത്തരമായി മറ്റൊന്നില്ല എന്ന് ന വിദ്യതേ ഉത്തരാ ഊർദ്ധ്വതരണക്രമാ യാത്രാ എന്ന് അനുത്ത രത്തെ ശൈവാഗമം കരുതുന്നു.

ഉപായങ്ങളിൽ നര(ആണവ)ഉപായത്തേക്കാളും ഉപ രി ശാക്തോപായവും അതിനേക്കാളുപരി ശാംഭ വോപായവും ആണ്. ശാംഭവോപായത്തിൽ തന്നെ ഭൂത,തത്വ,മന്ത്ര, മന്ത്രേശ്വരമെന്ന് ഉപര്യുപരി വി ഭാഗമുണ്ട്. അതുപോലെ അവസ്ഥകളിലും ജാഗ്രദ്, സ്വപ്ന,സുഷുപ്തി,തുരായാവസ്ഥകളുണ്ട്. എന്നാൽ അനുത്തരത്തിൽ പ്രപഞ്ചാവസ്ഥകളിൽനിന്നെല്ലാം ഉപരി, എല്ലാത്തിനുമുപരി പരമായ അവസ്ഥയാ ണ്. അനുത്തരചൈതന്യം.

കൌലികസിദ്ധിഃ-
സ്ഥൂല,സൂക്ഷ്മ,പര,പ്രാണ,ഇന്ദ്രിയ,ഭൂതാദികൾ കു ലമാണ്.യഥാവസ്ഥാനത്ത് ബോധം തന്നെ ഇരിക്കുന്ന തിനാൽ ഇവയെല്ലാം കുലമാണ്, കുലമെന്നാൽ ബ ന്ധുക്കളുടെ ഒരു കൂട്ടായ്മയാണ്. (സംസ്ഥ്യാനേ ബ ന്ധുഷു വാ). പ്രകാശമായ ബോധത്തോടുകൂടാതെ

പ്രകാശനം സാദ്ധ്യമല്ല. (അപ്രകാശമാനം വപു)ശരീ
രമടക്കമുള്ള സകലപ്രപഞ്ചവുമാണ് കൌലികി.
സിദ്ധിയാകട്ടെ, പരിവൃത്തി കൊണ്ടുള്ള ആനന്ദമാ
ണ്. പ്രപഞ്ചബോധത്തിന്റെ തഥാത്വദാർഢ്യം കൊ ണ്ട്
പരമബോധത്തിന്റെ അഥവാ ശിവന്റെ അഹ ന്ത എന്ന
പരമബോധത്തിന്റെ സ്പന്ദസ്വഭാവം കൊ ണ്ട്,
ആനന്ദമെന്ന ശാശ്വതസ്പന്ദം അനുഭവപ്പെടുന്നു
(ഹൃദയസ്വഭാവപരസംവിദാത്മകശിവവിമർശതാദാ
ത്മ്യം) കൌലികസിദ്ധി എന്നത് ഈ അനുഭവമാണ്.
അനുത്തരവുമായ താദാത്മ്യം കൊണ്ട് അനുത്തര
മായി ഭവിക്കലാണ്. വ്യതിരേകേതരാഭ്യാം നിജാ
ത്മാവിനെയും അന്യത്തേയും പറ്റിയുള്ള വ്യവസ്ഥി
തി പ്രതിഷ്ഠയാവുന്നു,പൂർണ്ണസിദ്ധിയും നിവൃത്തി
യും ലഭിക്കുന്നു. . കുലമെന്നത് ദീവ്യസൂര്യന്റെ
രശ്മീചക്രമാണ്. (ഭൈരവന്റെ). അത് പ്രകാശസാ
രമാണ്. ഉള്ളിലെ ഭൈരവബോധവുമായി തന്മയിച്ച്
ആ കുലം നിരോധമാവുമ്പോൾ, കാലദേശാതീതമായ
അനുത്തരാനന്ദം അനുഭവിക്കുന്നു. ഇതിനെക്കുറിച്ച്
വാദ്യതന്ത്രത്തിൽ(ഇപ്പോൾ ലഭ്യമല്ല)ഇങ്ങനെ പറയു
ന്നുഃ-ബാഹ്യശക്തികളെ മുഴുവനും സ്വന്തം സ്വഭാ
വത്തിൽ ഒതുക്കി നിർത്തി, അമൂല്യമായ മധുവാ
കുന്ന ആത്മബോധം അനുഭവിച്ചവർ അതിൽത്ത
ന്നെ ഭൂതഭാവികളില്ലാതെ സദാ വർത്തമാനമായിരി
ക്കുന്നു. (living in the present)

കൌലികസിദ്ധിയുടെ മറ്റൊരു  അർത്ഥം ശരീരപ്രാ
ണപുര്യഷ്ടകങ്ങളുടെ കുലത്താൽ ലഭിക്കുന്ന സിദ്ധി
എന്നാണ്. ശാശ്വതമായ അകാരമാകുന്ന ശിവന്റെ
ഊർജ്ജമാണ് ഇവയെ തുളച്ച് പ്രവേശിച്ചിരിക്കു ന്നത്.
അവന്റെ ബഹിർഗമനശക്തിയായ ഹ കാല
ദേശാതീതമായി പ്രാണനെന്ന സോപാനത്തിൽ ആ
രോഹണം ചെയ്തിരിക്കുന്നു. സകലത്തേയും കുറി ച്ച്
ബോധം തരുന്നത് ഈ ഊർജ്ജശക്തിയാണ്.

സ്പന്ദത്താൽ മന്ത്രാദികളായ ദേവതകൾ ശാശ്വതശ ക്തിയോടെ പ്രവർത്തിക്കുന്നപോലെ, ദേഹാദിക ളും അവരുടെ പ്രവർത്തികൾ സ്പന്ദശക്തിയാലാ ണ് ചെയ്യുന്നത്.

മൂന്നാമതൊരു അർത്ഥം പറയുന്നത്ഃ- ശിവശക്തിരൂ പമായ കുലം സകലജീവനിലുമുണ്ട്. എന്നാലത് എല്ലാവരും അറിയുന്നില്ല. സിദ്ധി എന്നത് മോക്ഷ മാണ്. അത്  ശിവതന്മയതയാണ്.അനാകലിതമായി (അപ്രതീക്ഷിതമായി) അത് സദ്യ (പെട്ടെന്ന്) ഭാവന യോ ധ്യാനമോ കൂടാതെ സംഭവിക്കാരുണ്ട്. അതാ യത് കൌലികസിദ്ധി എന്ന ശിവതന്മയത സ്വാഭാ വികമായി, അണിമ മുതലായ സിദ്ധികളൊന്നും കൂടാതെത്തന്നെ ലഭിക്കുന്ന ഒന്നാണ്. ഇതുകൊണ്ടാ ണ് സോമാനന്ദൻ, എപ്പോഴും എവിടെയും ശിവ നുള്ളപ്പോൾ ധ്യാനാദി കരണങ്ങളെന്തിന് എന്ന് ചോദിക്കുന്നത്. സർവ്വവ്യാപിയായ ശിവസ്വഭാവം അനുഭവപ്രമാണം കൊണ്ടുതന്നെ ലഭിച്ചവൻവേറെ കരണങ്ങ ളോ ധ്യാനങ്ങളോ ഒന്നും ചെയ്യേണ്ടതായി ട്ടില്ല.

കൌലികസിദ്ധിക്ക് നാലാമതൊരർത്ഥം. കൌലികം എന്നാൽ കുലേ ജാതം. കുലത്തില്നിന്ന് ഉണ്ടായത്. ശക്തിയുടെ ആനന്ദസ്തോഭമായ ഹ എന്ന വർണ്ണ ത്തിന്റെ വികാസം കൊണ്ട് ലഭിച്ചത് കൌലികസി ദ്ധി. അനുത്തരമായ പ്രകാശമായ ഏകം ഇപ്രകാര മുള്ള വികാസത്താലാണ് പ്രപഞ്ചമായി അനേകഭാ വമായി തോന്നുന്നത്. അപ്രകാശരൂപമായ മായ അഥവാ പ്രകൃതി പ്രകാശരൂപമാവുന്നത് ഭൈരവൻ തന്നെയായതിനാലാണ്. ഈ തന്മയതാജ്ഞാനം കൌ ലികസിദ്ധി.

തദസംഖ്യേയവാസനാഭിശ്ചിത്രമപി പരാർത്ഥം സംഹത്യകാരിത്വാത് (പതഞ്ജലി യോഗസൂത്രം. 4.

24) പുരുഷന്റെ (പരാർത്ഥം) ആവസ്ത്തിനാണ് ചിത്തം അസംഖ്യവും വിചിത്രവും ആയ വാസന കളെ ധരിക്കുന്ന നിരവധി വസ്തുക്കളുള്ള പ്രപ ഞ്ചം പോലെ ഭാസിക്കുന്നത്. അതാകട്ടെ അവന്റെ സ്വാതന്ത്ര്യം മൂലമാണ്. യഥാവസ്ഥാനാത് അതാതു സ്ഥാനത്തും കാലത്തും വസ്തുക്കൾ പ്രത്യക്ഷമാകു ന്നു, ഇരിക്കുന്നു,സംഹരിക്കപ്പെടുന്നു. അസ്യാനുരൂ പത്യായ (പിണ്ഡീകൃതമായ) രൂപമുള്ള ദ്രവ്യരൂപ മായി ബോധോർജ്ജമാണ് മാറുന്നത്.ആ ദ്രവ്യാവ സ്ഥയിൽ പോലും ബോധോർജ്ജം തന്റെ ഊർജ്ജസ്വ ഭാവം നഷ്ടമാക്കുന്നില്ല. ജലം മഞ്ഞായാലും ജലസ്വ ഭാവം വിടാത്തപോലെ. ബോധോർജ്ജം ആരുടേയും നിയന്ത്രണതാതലല്ല, ബോധസ്വാതന്ത്ര്യത്താലാണ് ദ്ര വ്യരൂപമാവുന്നത്. ബന്ധുഷു എന്നതിലെ ബന്ധുശ ബ്ദം ബധ്നാതി മനഃ സ്നേഹാദിനാ ഇതി ബന്ധു. ഈ ബന്ധാഭിമാനം കൊണ്ട് സ്വയം ബന്ധനം ഏ റ്റെടുക്കുകയാണ്. പരിവൃതമാവുക , പരിവൃത്തി എന്നതിനെ ഇദന്താത്മകം വിശ്വഭാസം അഹന്താത്മ നി പൂർണ്ണാഭാസേ സംസ്ഥാനം എന്ന് പറയുന്നു. ഇദന്താത്മകമായ വിശ്വാഭാസം അഹന്താത്മകമായ പൂർണ്ണാഭാസത്തിലാണ് ഇരിക്കുന്നത്. കൌലികിസി ദ്ധി ലഭിക്കുമ്പോൾ അൽപ്പമായത് പൂർണ്ണത്തിലേക്ക് (വിശ്വം ശിവന്റെ അഹന്തയിലേക്ക്) മടങ്ങുന്നു. ശി വപ്രകാശത്തിന്റെ ഒരു രശ്മി മാത്രമാകുന്നു. രശ്മി ചക്രം ശക്തിചക്രമാണ്. സകലശക്തികളുടേയും സമാഹാരമാണ്. അഹം എന്നതിന്റെ ആദ്യാക്ഷരമാ യ അ അനുത്തരധ്രുവം. വിസർഗ്ഗം അഹത്തിന്റെ അനുസ്വാരം വരെയുള്ള വികാസം അ ശിവനും ഹ ശക്തിയും അനുസ്വാരം അപ്പോഴും ശിവൻ അവിഭാഗമാണെന്നും സൂചിപ്പിക്കുന്നു.(അവിഭാഗ വേദനാത്മകബിന്ദുരൂപതയാ) .സൃഷ്ടി അഥവാ നര പര്യന്തമായ വികാസത്തിന്റേയും, സംഹാരം അഥ വാ

ശിവനിലേക്കുള്ള മടക്കത്തിന്റേയും സൃഷ്ടിസം ഹാരസ്വഭാവമുള്ളതാണ് വിസർഗ്ഗം.ഹകാരത്തിന്റെ ആദ്യത്തെ അർദ്ധം പൂർണ്ണവിസർഗ്ഗം. രണ്ടാമത്തെ അർദ്ധം അനുസ്വാരം അഥവാ ബിന്ദു.

അണിമാദിശക്തികളെയെല്ലാം ശൈവാദ്വൈതത്തിൽ ശിവ(ഭൈരവ)പ്രകാശശക്തിയിലാണ് വിശദീകരിക്കു ന്നത്. അണിമ സകലപ്രപഞ്ചത്തേയും ചിത്ത് അഥ വാ ശിവനെന്ന ആത്മതേജസ്സിൽ സാത്മീകരിക്കുന്നു. ലഘിമ സകല നാനാത്വത്തേയും ത്യജിക്കുന്നു. മഹി മ വ്യാപകശക്തിയെ അറിയുന്നു. പ്രാപ്തി സ്വാ ത്മാവിൽത്തന്നെ ഇരിക്കുന്ന ശക്തി. പ്രാകാമ്യം നാ നാത്വമുള്ള പ്രപഞ്ചത്തെ ദൈവീകമായ ഇഛയുടെ ലീലയായി കാണുന്നു.  വശിത്വം എല്ലാത്തിനേയും ഏകമായി ബോധിക്കുന്നു. ഈശിത്വം നിരന്തരമായി ശിവബോധത്തിലുള്ള സ്ഥിതി. യത്രകാമാവശായി ത്വം ശിവന്റെ ഇഛാശക്തി തന്നിൽ ഉണ്ടാവുന്നത്. ഭാവന ധാരണ (ശ്രദ്ധ), ധ്യാനം, സമാധി ഇവ ചേ ർന്ന സൃഷ്ടിപരമായ ശ്രദ്ധ. (creative contemplation) കര ണം ആണവോപായങ്ങളിൽ ഒന്ന്. സാധകൻ ശരീരം ,നാഡീചക്രം ഇവകളെ പ്രപഞ്ചമായി ധ്യാനിക്കു ന്നു.

യേന അനുത്തരേണ ( അനുത്തരമായ) വിശേഷ ജ്ഞാതാവായ വിജ്ഞാതമാത്രേണ (വിജ്ഞാതമാ ത്രയാൽ)  . മാത്ര. പരമാത്മജ്ഞാനമാത്ര കൊണ്ട് അളക്കപ്പെടുന്നത് മാ. ത്രാണം അഥവാ പാലനം ചെയ്യുന്നത് ത്ര. ത്രാണം ചെയ്യുന്നത് പ്രമാതാവിനെ യും പ്രമാണത്തേയും പ്രമേയത്തേയുമാണ്. ഇവക ളാൽ ജ്ഞാനത്തെ സംരക്ഷിക്കുന്നു. വിജ്ഞാനമാത്ര മായ ഏതൊരു അനുത്തരത്താലാണോ സകലവും സംരക്ഷിക്കപ്പെടുന്നത്. അത്. ജ്ഞാനസംരക്ഷണം ആരു ചെയ്യുന്നുവോ അവരും ആ വിജ്ഞാതമാത്ര

യുടെ ധർമ്മം അനുഷ്ഠിക്കുന്നു. ജ്ഞാതമാത്രമായ സകലവും(അറിയപ്പെടുന്നവ) മായയും അവസാനിക്കുന്ന സ്വപ്രകാശമാണ് വിജ്ഞാതമാത്ര. അതിൽ പ്രമാതൃ,പ്രമേയ,പ്രമാണഭേദമില്ല.അതിനാലാണ് അതിൽ ഭാവനയുടെ ആവശ്യം ഇല്ലാത്തത്.

ഖേചരി. ഖ ബ്രഹ്മം. ചിത്ത്. ഖേചരി ഖത്തിൽ ചരിക്കുന്നവളായ ശക്തി. മൂന്നുവിധമാണ് ഖേചരിയുടെ ഗതി. 1 ഗോചരി. കാണാവുന്ന ഗതി. ഉദാഹരണം 2. ദിക്ചാരി. വസ്തുക്കളെ ഗ്രഹിക്കുക,.ഉപേക്ഷിക്കുക 3. ഭൂചാരി .ഭൂമിയിലെ വസ്തുക്കളുടെ സഞ്ചാരം ഗോചാരി അന്തഃകരണത്തി ലും ദിക്ചാരി ബഹിഷ്കരണത്തിലും . ഭൂചാരി ഭൂമിയിലെ വസ്തുസംബന്ധമായ ഗതിയിലും സുഖ ദുഃഖങ്ങളിലും ദർശിക്കപ്പെടുന്നു. ബോധത്തിൽ വ്യോമചാരിയായും ഇത് പറയപ്പെടുന്നു. ഗോചരി അന്തഃകരണത്തിൽ ജ്ഞാനം പ്രത്യക്ഷപ്പെടാനാരംഭിക്കുന്നതാണ്. ദിക്ചാരിയിൽ വീക്ഷിക്കുന്നവനും വീക്ഷിക്കപ്പെടുന്നതും തമ്മിൽ ദ്വൈതഭാവമാണ്. ഭൂചാരിയിൽ അനേകത്വം കാണുന്നു. എന്നാലിതിലും വാസ്തവത്തിലുള്ളത് അനുത്തരമായ ചൈത ന്യം തന്നെയാണ്. മഹേശ്വരന്റെ സ്വാതന്ത്ര്യശക്തി യുടെ വിവിധഭാവങ്ങളാണിവ. അന്തഃകരണം, ബാഹ്യലോകം, ബാഹ്യവസ്തുക്കൾ എന്ന വിഭജനം ഖേചരിയിൽ വാസ്തവത്തിലില്ല. ഖേചരീസമത ഖേചരിയും ശിവബോധവും തമ്മിലുള്ള ഏകത്വമാണ്.(ഖേചരീസാമ്യമേവ മോക്ഷം) ശബ്ദം,രൂപം, രസം ഗന്ധം,സ്പർശം ഇപ്രകാരമുള്ളവയിൽപോ ലും അവ(ഭൈരവനും ചലനശക്തിയും) ഏകമാണ്. നിർവ്വാണവും സംസാരവും ഒന്നാണ്. ബ്രഹ്മവും പ്രപഞ്ചവും ഏകമാണ്. ആണവമായീയകർമ്മ മലങ്ങളാണ് അനേകത്വം ഉണ്ടെന്ന് തോന്നിക്കുന്നത്. സോമാനന്ദന്റെ ശിവദൃഷ്ടിഃ- ശിവൻ സ്വഭാവം ശ

ക്തികളുടെ വികാസമാണ്. സത്വഗുണപ്രധാനമായ ആനന്ദത്തിലും രജോഗുണപ്രധാനമായ ദുഃഖത്തിലും തമോഗുണപ്രധാനമായ മോഹത്തിലും ശിവൻതന്നെ യാണിരിക്കുന്നത്. ശിവനെന്ന സൂര്യന്റെ രശ്മികളാ ണ് ശക്തികളെല്ലാം. ഖേചരീശക്തി സമമാവുമ്പോ ൾ ഈ ബോധം ഉദിക്കുന്നു. രശ്മി സൂര്യനിൽ നിന്ന് വ്യത്യസ്തമല്ല എന്ന ബോധം വരുന്നു.
ഉഭയവിമർശാനന്ദാത്മകമായ ഇതേ ഊർജ്ജമാണ് ചേതനാരൂപേണ പ്രാണാത്മനാ സുഷുമ്നാനാഡി യിലിരിക്കുന്ന ഓജസ്സ്. ഇത് വീര്യമായി ശരീര മാകെ വ്യാപിച്ചിരിക്കുന്നു. എന്തെങ്കിലും ദൃശ്യമോ നാദമോ നമ്മിലേക്ക് പ്രവേശിക്കുമ്പോൾ അതിനാൽ പ്രചോദിതമായി , വികാരാദികളെ ജനിപ്പിക്കുന്നത് വീര്യമാണ്. ഗുരുവാക്യശ്രവണമാത്രയിൽ പരിപുഷ്ട സർവ്വമയമഹാവീര്യമാണ് നമ്മെ പുഷ്ടിസൃഷ്ടികര മായ സകലവും അനുഷ്ഠിപ്പിക്കുന്നത്. അപൂർണ്ണാ വസ്ഥയിൽ(ബാലകനിലോ മന്ദബുദ്ധിയിലോ എന്ന പോലെ) അല്ലെങ്കിൽ ക്ഷീണാവസ്ഥയിൽ (വൃദ്ധനി ലെന്നപോലെ) സൃഷ്ടിയിലും അപൂർണ്ണത കാണും. അതായത് പ്രപഞ്ചദൃശ്യം ദർശകന്റെ ദൃഷ്ടിയിലാണ് സ്വാത്മനി ഏവ ഉച്ഛലനാത് , സൃഷ്ടിയാവുന്നത്. (ദൃഷ്ടിസൃഷ്ടി)സമാനഹൃദയരിലെ സഹൃദയത ഇപ്ര കാരം ഉണ്ടാവുന്നു. ഭാര്യാ.പുത്രാദികളിൽ നിന്നുള്ള ആനന്ദം കൂടി ഖേചരീസാമ്യത്താലാണ്. ദുഃഖവും ഇപ്രകാരം അന്തർവ്യവസ്ഥിതമാണ്..ഭാവനയിൽ പോലുംവിചാരിക്കാത്ത സംഭവം ഉണ്ടാവുമ്പോളു ള്ള സുഖദുഃഖാദികളെല്ലാം ഇപ്രകാരം സംഭവിക്കു ന്നവയാണ്. നൈരപേക്ഷ്യവാസന കൊണ്ട്, ദുഃഖം പോലും ചമത്ക്രിയാത്മമായ ആനന്ദമുളവാക്കുന്ന കവിതയായി പരിണമിക്കുന്നത് ഖേചരീസാമ്യത്തി ന്റെ സ്വാഭാവികമായ സാരംഅനുത്തരമായ ആനന്ദം തന്നെയായതുകൊണ്ടാണ്.(ഉദാഃ കണ്ണുനീർത്തുള്ളി,

സാന്ദ്രാനന്ദം) അത്( ദുഃഖം) അന്തസ്പർശസുഖം (അകത്ത് സ്പർശിക്കുന്ന സുഖം) ആയി പരിണമി ക്കുന്ന ക്ഷോഭം (ചലനം)ആണ്. ആ ദുഃഖസമയത്താ ണ് കമ്പനം (ക്ഷോഭം) തദഭിജ്ഞാനോപദേശദ്വാരേ ണ, (പരമമായസത്യത്തിന്റെ ഓർമ്മ കൊണ്ട്) ഖേച രീസാമ്യം സംഭവിക്കുന്നത് എന്നതാണ് ഇതിന്നു കാ രണം.പെട്ടെന്ന്  വിശ്ലേഷണമില്ലാത്ത ധ്രുവപദത്തി ലേക്ക് നാം ആ സമയത്ത് പ്രവേശിക്കുന്നു.ഉത്തമ സൃഷ്ടിയായി ആ വികാരം അഭിവ്യക്തമാവുന്നു. പരാഭട്ടാരികാരൂപത്തിലുള്ള ശക്തിയുടെ ലീലയാണ ത്. ഈ ശിവശക്തിരൂപമായ ആനന്ദത്തെ, സൃഷ്ടിപ രതയുടെ പൂർണ്ണാഹംരൂപമായി ആരാധിക്കാനാമ് പരാത്രിശിഖ പറയുന്നത്. ഛാന്ദോഗ്യഉപനിഷത്തി ലെന്നപോലെ പരാത്രിശിഖയിലും (ശ്ലോ 24) ന്യഗ്രോ ധവൃക്ഷം വിത്തിലെന്നപോലെ ,സൂക്ഷ്മമായ പരമ തത്വത്തിൽ പ്രപഞ്ചം  ഇരിക്കുന്നതായി പറയുന്നു. വിത്തിലെ വൃക്ഷത്തിന്റെ പ്രകാശനം പോലെയാണ് ഈശ്വരസൃഷ്ടിയായ പ്രപഞ്ചം. ത്രികതത്വത്തെ അറി യാനാഗ്രഹിക്കുന്നവർക്ക് അനുത്തരം, കൌലികസി ദ്ധി, ഖേചരീസാമ്യം മുതലായ പദങ്ങളെ ഇപ്രകാ രം ആദ്യശ്ലോകഭാഷ്യത്തിൽത്തന്നെ അഭിനവഗുപ്ത ൻ വിശദമാക്കുന്നു. ശിവൻ സാമാന്യപ്രകാശസ്പന്ദ നവും ശക്തി വിശേഷവിമർശമയസ്പന്ദനവുമാണ്. ശബ്ദരസരൂപസ്പർശഗന്ധാത്മകമായി അതാണ് പ്ര കാശിക്കുന്നത്. അകാരത്തിന്റെ(അനുത്തരത്തിലെ) വികാസത്തിൽ ആദ്യഘട്ടം ശാന്തവീര്യം( ശിവന്റെ പ്രകാശം മാത്രം). രണ്ടാമത്തേത് വിമർശം (പ്രകാശ

വും വിമർശവും. ശിവശക്തി നപുംസകാത്മകമായ മഹത്ത് ആണ്. അതിലാണ് ശബ്ദരൂപാദികളുടെ ഓ ജസ്സ് ഇരിക്കുന്നത്.  ആരാണ് ചോദ്യം ചോദിക്കുന്ന ദേവി.. പരൈവ ച സംവിത് ദേവി ഇത്യുച്യതേ. പരാശക്തിയുടെ കമ്പനം ചെയ്യുന്ന പ്രകാശമാണത്.

അതുതന്നെയാണ് അഹം വിമർശ എന്ന് മനസ്സിലാ ക്കുന്നതും. തത് പശ്യന്തി മദ്ധ്യമാത്മികാ ശ്വാത്മാനം ഏവ വസ്തുത പരസംവിദാത്മകം വിമർശതി. പശ്യന്തി,മദ്ധ്യമാഘട്ടത്തിലും താനാണ് പരമമായ ബോധമെന്ന ബോധം അതിനുണ്ട്. അഹം ഏവ സാ പരാവാഗ്ദേവിരൂപൈവ സർവ്വവാച്യവാച കാവിഭക്തതയാ ഏവം ഉവാച. വാച്യവും വാചകവും അവളാണ്. ഏവം പരമാർത്ഥമയത്വാദ് പരമേശ്വരസ്യ ചിത്തത്വസ്യ യദേവ അവിഭാഗേന അന്തർവസ്തുസ്ഫുരിതം തദേവ പശ്യന്തിഭുവി വർണ്ണപദവാക്യവിഭജയിസയാ പരാമർശിതം , മദ്ധ്യമാപദേ ച ഭേദേന സ്ഥിതം വസ്തുപൂർവ്വകം സമ്പന്നം യാവത് വൈവഖര്യാന്തം അനുത്തരം കഥം ഇത്യാദി ഭിന്നമായീയവർണ്ണപദവാക്യരചനാന്തം..

ചോദ്യം ചോദിക്കുന്നതും ഉത്തരം ചിന്തയിലുണരു ന്നതും പരയിലാണ് പര ചോദ്യമോ ഉത്തരമോ അല്ല. അവിഭക്തമായ സത്യമാണ്. അതിനെക്കുറിച്ച ബോധമാണ്..മദ്ധ്യമാ,പശ്യന്തികളിൽ അത് ആശയ വും ദർശനവുമായി വികസിക്കുന്നു. വൈവഖരിയി ൽ പുറത്തേക്ക് പ്രകാശിതമാകുന്നു. സൃഷ്ടിയുടെ (പ്രതിഭാ) ഈ ക്രമം അഭിനവഗുപ്തൻ ഭാഷ്യത്തി ൽ പറയുന്നു. ഏതാവദേവ അത്ര താൽപ്പര്യം- സ്വാത്മാ സർവ്വഭാവസ്വഭാവഃ സ്വയം പ്രകാശാത്മ നാ സ്വാത്മാനം ഏവ സ്വാത്മവിഭിന്നേന പ്രശ്ന പ്രതിവചനേന പ്രസ്ത്യപ്രതിവക്തൃ സ്വാത്മമയേന അഹന്തയാ ചമത്കുർവ്വൻ വിമർശതി. സ്വപ്രകാശ വും സ്വാഭാവികാവസ്ഥയിലുള്ളതുമായ ആത്മാവ് സ്വയം പ്രശ്നകർത്താവും ഉത്തരം പറയുന്നവനു മായി സങ്കൽപ്പിച്ച് കളിക്കുകയാണ്, സ്വന്തം ആനന്ദ ത്തിനുവേണ്ടി. അങ്ങനെയാണ് ചമത്കാരപൂർണ്ണമാ യ ഭാവനാസൃഷ്ടിയായി  കാവ്യം പോലെ പ്രപഞ്ച സർഗ്ഗം.സംഭവിക്കുന്നത്. വാസ്തവത്തിൽ അത് ഒരു

ആത്മഗതമാണ്. പ്രത്യഭിജ്ഞയോ സ്വയം വിമർശ മോ ആണ്, ആത്മകഥയാണ്. ആത്മപ്രസരം അഥ വാ ആത്മവിമർശമാണ് സൃഷ്ടി.




ത്രികയിൽ ഇഛാജ്ഞാനക്രിയാശക്തികളും, പ്രമാതൃ പ്രമാണപ്രമേയങ്ങളും ഏകമായി സർവ്വവ്യാപിയാ യിരിക്കുന്നതാണ് അനുത്തരമായി അറിയപ്പെടേണ്ട ത് ശിവവിദ്യയിൽ. മഹാഗുഹ്യം മായ എന്ന മഹാഗുഹയാണ്.

2. ഹൃദയസ്ഥാ തു യേ ശക്തിഃകൌലികീ കുലനായികാ താം മേ കഥയ ദേവേശ യേന തൃപ്തിം ലഭാമ്യഹം.

ബോധ(ഹൃദയ)മദ്ധ്യത്തിലിരുക്കുന്നവളായ  കുലനാ യികയായ കൌലിനി ഏതൊരു ശക്തിയാണോ, അ വളെക്കുറിച്ച്, ദേവേശാ, എനിക്ക് തൃപ്തി ലഭി ക്കാനായി പറഞ്ഞാലും.

ഹൃത് എല്ലാ അനഭവങ്ങൾക്കും അടിസ്ഥാനമായ, ആധാരമായ പരമബോധം. അതിനോട് അയാ ചേർത്തത് ഹൃദയം. അയാ  വിവിധവിജ്ഞാനങ്ങ ളുടെ സ്വതന്ത്രജ്ഞാനം. പരമബോധത്തിലെ വിവി ധവിജ്ഞാനങ്ങളിൽ സ്ഥിതമായിരിക്കുന്നത് ഹൃദയ സ്ഥയായ കൌലികിശക്തി. എല്ലാ ജ്ഞാനവും അതി ലിരിക്കുന്നു. ശരീരപ്രാണ,സുഖദുഃഖാദികളായ കുല

ത്തിന്റെ നായിക കുലനായിക. (ശരീരപ്രാണസുഖാ ദേ സ്ഫുരത്താദായിനി). ബ്രാഹ്മ്യാദി ദേവതാചക്ര സ്യ വീര്യഭൂതാ എന്ന് അവളെ വിളിക്കുന്നു. ദേവ താചക്രത്തിന്റെ (സപ്തമാതൃകാചക്രം) വീര്യം അഥ വാ ഓജസ്സ് കുലനായികയാണ്.ശരീരതലത്തിൽ അ വൾ നിഖിലാക്ഷണാദിചക്രസ്യ മദ്ധ്യമദ്ധ്യമരൂപാ സകല നാഡീചക്രത്തിനും നായികയാണ്. നരതല ത്തിൽ ജന്മത്തിനും സൃഷ്ടിക്കും കാരണമായ സ്ത്രീ പുരുഷന്മാരുടെ ലിംഗമാണ്.
ജനനനസ്ഥാനകർണ്ണികാ ലിംഗാത്മാവാണ്.
സകലവസ്തുക്കളിലും ജ്ഞേയ ത്തിലും
ജ്ഞാതാവിലുമിരിക്കുമ്പോൾ കൌലികി
അകുലയാണ്.കുലേ ഭാവാ അകുലരൂപാ കൌലി കി.
കുലത്തിലിരിക്കുന്നവളും അകുലയും(ചിന്മാ ത്രമായ ബോധം)ആയതാണ് കൌലം അഥവാ ശിവം.
ആരിൽ കൌലം അഥവാ ശിവം ഇരിക്കു ന്നുവോ അവളാണ് കൌലികി. അകുലമായ ശിവ ത്തിലാണ് കുലം ഇരിക്കുന്നത്. ആത്മശക്തിയോട് സ്പർശം വരുമ്പോൾ ജീവൻ അതിനോട് താദാ ത്മ്യം പ്രാപിക്കുന്നു. സ്പന്ദതത്വത്തെ ആശ്രയി ച്ചാണ് മന്ത്രങ്ങളും അതിലെ ദേവതാരൂപങ്ങളും അവരുടെ വിശേഷകർമ്മങ്ങളും. ദേവേശാ എന്ന് സംബോധന ചെയ്യപ്പെടുന്നവർ ബ്രഹ്മാ, വിഷ്ണു മഹേശ്വരന്മാരാണ്. സോമാനന്ദഭാഷ്യത്തിൽ സാം മേ കഥയ എന്നല്ല തന്മേ കഥയ എന്നാണ്. തത് എന്നാൽ തസ്മാദ് (അതിനാൽ) എന്നാണ് അദ്ദേഹം അതിനു നൽകിയ വിവരണം. ലഭാമി എന്നതിന് വ്രജാമി എന്ന് ഒരു പാഠഭേദവുമുണ്ട്. സോമാനന്ദ ൻ ഹൃദയത്തെ ഇങ്ങനെ വിശദീകരിക്കുന്നു. മനസ്സി ന്റെ മുന്നോട്ടുള്ള ഗമനം അഥവാ പുരോഗതി(അ യാത്) എന്ന ജ്ഞാനം പരമമായ ബോധഹൃദയ ത്തിലാണിരിക്കുന്നത്. ഹൃദയാകാശത്തിലിരിക്കുന്ന മായയുടെ കെട്ട്

മുറിക്കാനാണ് (ഹഠാത്) ത്രികമെ ന്ന് അഭിനവഗുപ്തൻ പറയുന്നു. ശിവേന നിവേശി തമായ ഹൃദയത്തിൽനിന്ന് എല്ലാ അശിവവും ഒഴി യുന്നു. ഭ ഭാസിക്കുക. ഭർതൃത്വമാണ്. രവം നാദ വും ഭൈരവപദം ഇവയുടെ സമന്വയം. മഹത്തായ ആ ശക്തിമാന്റെ ചലനമാണ് എല്ലാ മഹത്കാര്യങ്ങ ൾക്കും ഉത്ഭവസ്ഥാനം. സംവിത്തിന്റെ ,പരമബോധ ത്തിന്റെ ആദ്യസ്പന്ദം സകലജ്ഞാനത്തിനും ഇരിപ്പി ടമാണ്. ഇഛാശക്തിയുടെ വികാസം ഭൈരവനി ൽനിന്ന് വ്യത്യസ്തമല്ല. ജ്ഞാനശക്തിവികാസം പരാപര അഥവാ പശ്യന്തിരൂപവും ക്രിയാശക്തി പരാ അഥവാ മദ്ധ്യമാരൂപവുമെടുക്കുന്നു. പ്രപഞ്ച ത്തിൽ പ്രശ്നരൂപത്തിൽ പരാശക്തിസ്വഭാവത്തെ അവതരിപ്പിക്കുന്നു. പരാശക്തിയെക്കുറിച്ച ചോദ്യം ഉന്നയിക്കുന്നതും അവൾ തന്നെയാണ്. ആ പരാവ ക്രത്തിലാണ് അതിനുള്ള ഉത്തരം ഇരിക്കുന്നതും. കാലാതീതമായ സങ്കോചവികാസത്തിലാണ് ഈ ചോദ്യോത്തരം സംഭവിക്കുന്നത്. ഇതാണ് അനുത്ത രവുമായി ബന്ധപ്പെട്ട പരാ സംബന്ധം. അഭിനവഗു പ്തൻ പറയുന്നുഃ- എന്റെ ഗുരു ശംഭുനാഥൻ ഇതി നെ ത്രികശാസ്ത്രത്തിന്റെ കാതലായ കേന്ദ്രമെന്ന് നേ രത്തേ പറഞ്ഞിട്ടുണ്ട്. സൃഷ്ടിയുടെ(ശക്തി) വിപരീത ചലനമായ സംഹാരത്തിൽ ശക്തിമാൻ ശിവനാണ് പ്രാധാന്യം. പരസംബന്ധമാണ് ചോദ്യകർത്താവും ഉത്തരം കൊടുക്കുന്നവനും തമ്മിലുള്ളത്. (ശക്തി,ശി വ.ശിഷ്യഗുരു)

3. ശൃണു ദേവി മഹാഭാഗേ ഉത്തരസ്യാപ്യനുത്ത രം കൌലികോയം വിധിർദ്ദേവീ  മമ ഹൃദ് വ്യോമ്ന്യവസ്ഥിതം.
4. കഥയാമി സുരേശാനി സദ്യ കൌലികസിദ്ധിദം

മഹാഭാഗേ, കേട്ടാലും. ഉത്തരത്തേക്കാളും അനുത്ത രമായതിനെ കേൾക്കുക. കൌലികവിധി എന്റെ

ഹൃദയവ്യോമത്തിലാണ് അവസ്ഥിതമായിരിക്കുന്ന ത്. സുരേശ്വരീ, പെട്ടെന്ന് കൌലികസിദ്ധി തരുന്ന അതിനെ ഞാൻ പറയാം.

അനാശ്രിതശിവൻ്റെ ഭാഗമാണ് മഹാഭാഗ. ഭജ് ധാതുവാണ് ഭാഗപദത്തിന് മൂലം. അതിനാൽ ഭജി ക്കപ്പെടേണ്ടവൾ, ആരാദ്ധ്യയുമാണ്. മഹാൻ അഥ വാ ബുദ്ധിയുടെ വിഭാഗകൽപ്പകേക്ഷിയായ (അനാ ലിസിസ്) ശക്തിയുമാണ്. സോമാനന്ദൻ പറയുന്നു:- അപരസ്ഥിതിയിൽ മനുഷ്യൻ്റെ ഭേദഭാവന പ്രകടമാ കുമ്പോൾ, പരാശക്തിയെത്തന്നെ ബുദ്ധി എന്ന് വി ളിക്കുന്നു. അത് സർവ്വവ്യാപിയായ തൻ്റെ സൂ ക്ഷ്മാവസ്ഥയിൽ സജാ സഹജമായി ഇരിക്കുന്ന ശിവൻ്റെ പ്രപഞ്ചബോധമാണ്. നിർവികൽപ്പമായ ബുദ്ധി പ്രപഞ്ചത്തിലെ സുഖദുഃഖാദികളുള്ള വസ്തുക്കളിൽ ഭേദമില്ലാതെ പ്രസാദാത്മകാവിഷയ നിശ്ചയമായിരിക്കുന്നു. എന്നാൽ സവികൽപ്പമായ ബുദ്ധി അവയിലെല്ലാം ഭേദം കണ്ട് അനേകത്വം സൃഷ്ടിക്കുന്നു. സത്വഗുണമുള്ള ബുദ്ധിയിൽ ധർമ്മം, ഐശ്വര്യം, ജ്ഞാനം,വൈരാഗ്യം ഇവ സഹജമാണ്. അതിൻ്റെ പരമാഭാസമായ ഏറ്റവും ആഴമുള്ള തല ത്തിലേക്ക് പ്രവേശനം കിട്ടിയാൽ സദാ ആനന്ദം അനുഭവിക്കുന്നു. മഹാഭാഗക്ക് ആ അർത്ഥവുമു ണ്ട്. മഹാ ജഗദാനന്ദമാണ്. ജഗദാനന്ദരൂപിണിയായ ദേവിയുടെ നിരന്തരമായ ആനന്ദത്തിൻ്റെ ഒരു കണി ക മാത്രമാണ് ലോകത്തിലുള്ള മനുഷ്യർ അനുഭവി ക്കുന്നത്. ഭട്ടനാരായണൻ ശിവചിന്താമണിയിൽ ത്രി ഭുവനത്തിലെ സകലാനന്ദവും (ഭാവ,വിഭാവ,അതി ഭാവവും) ആനന്ദസമുദ്രമായ ഈശ്വരൻ്റെ ഒരു തു ള്ളി മാത്രമാണെന്ന് പറയുന്നു. മഹാഭാഗ യസ്യാ സാ മഹാഭാഗ എന്നും മഹാഭാഗക്ക് അർത്ഥം പറഞ്ഞിരിക്കുന്നു. ശിവൻ്റെ പരമാനന്ദമാണ് ശക്തി. അത് പര എന്ന സ്വഭാവമാണ്. പരമാനന്ദമാണ്.

സ്വാതന്ത്ര്യശക്തിയാണ്. അവ്യക്തമായ നാദത്തിൽനി ന്ന് വ്യക്തമായ നാദവും മന്ത്രവുമായി പരിണമി ക്കുന്നതിലുള്ള സൃഷ്ടിയുടെ ആനന്ദാനുഭവമാണ് ശക്തി. കാണുന്നതും കേൾക്കുന്നതും ഗ്രഹിക്കുന്ന തും പറയുന്നതും എല്ലാം ആ ശക്തിയാലാണ്. സ്വ ഛന്ദതന്ത്രത്തിൽ ശിവൻ, തന്നിൽ മാത്രം ശ്രവിക്കു ന്ന ജപത്തെ ഉപാംശുമന്ത്രജപം എന്ന് വിധിച്ചിരി ക്കുന്നു. മദ്ധ്യമാഘട്ടത്തിൽ ആണ് ഉപാംശുജപം. ഇത് നാമല്ലാതെ മറ്റാരും കേൾക്കുന്നില്ല. നമുക്ക ല്ലാതെ മറ്റാർക്കും ഉപയോഗപ്പെടുന്നുമില്ല. സ്ഥാന ങ്ങളിൽ തട്ടി, പ്രയത്നത്തോടെ ഉച്ചരിക്കുമ്പോളാണ് അത് മറ്റുള്ളവരാൽ കേൾക്കപ്പെടുന്നതും അവർക്കു കൂടി ഉപകരിക്കുന്നതുമായ വൈഖരീതലമാവുന്നത്. അപ്പോളതിനെ സശബ്ദജപം എന്ന് പറയും. വർണ്ണ സൃ ബഹിരാത്മലാഭാഭാവാത് ആണ് ഉപാംശുജപം ആരും കേൾക്കാത്തത്. ജപിക്കുന്നവനു മാത്രമേ കോൾക്കുന്നുള്ളു. ആത്മനാ ഏവ ശ്രവണം സ്യാദ്. അകത്തുമാത്രമാണ് ശ്രവണം. അതായത് മന്ത്രാനു ഭവം സ്പന്ദത്തിന്റെ സ്വാനുഭവം മാത്രമാണ് ഉപാം ശുവിൽ.

പരാഭട്ടാരികയാണ് ജ്ഞാനശക്തി. പ്രപഞ്ചത്തിൽ ഉച്ചരിക്കപ്പെട്ടതെല്ലാം അവൾ ശ്രവിക്കുന്നുണ്ട്. അവ ളുടെ സ്വാതന്ത്ര്യശക്തിയിൽ സങ്കലനാനുസന്ധാനം ഉൾപ്പെടുന്നു. ശബ്ദങ്ങളുടെ സംബന്ധവും ചേർച്ച യും അവയുടെ അർത്ഥവും അനുസന്ധാനം ചെയ്യു ന്നതാണ് സങ്കലനാനുസന്ധാനം. ശ്രവണശക്തിയും ജ്ഞാനശക്തിയുമായ ഭൈരവി ചോദ്യം ചോദിക്കു ക എന്നതിലെ അസാംഗത്യം അഭിനവഗുപ്തൻ ചൂണ്ടിക്കാട്ടുന്നു. തന്നോടുതന്നെയാണ് ചോദ്യവും ഉത്തരവും. ശിവഭാവം ഏകം, ശക്തിഭാവം ദ്വൈ തം, നരഭാവം അനേകം എന്നതിനാൽ നരഭാവ ത്തിലാണ്

ചോദ്യോത്തരപ്രസക്തി. ഘടപടപാഷാ
ണത്തിലെല്ലാം ശിവൻ തിഷ്ഠതി . തിഷ്ഠത എന്നാ ൽ
ശിവശക്തി. തിഷ്ഠന്തി എന്നാൽ അനേകത്വമു ള്ള
നരഭാവം.അതിലും ശിവരൂപം ദർശിക്കുന്ന പക്ഷം
മോക്ഷം എന്തിൽനിന്നാണ് ആവശ്യം. വ്യാ
കരണനിയമങ്ങളിൽപോലും ഈ പരമമായ അഹം
ബോധത്തിന്റെ തെളിവുകളാണുള്ളത്. ആന്ധ്ര,ദക്ഷി
ണേന്ത്യയിൽ ഉപയോഗിക്കുന്ന പാലിഭാഷയിൽ
പോലും ഇപ്രകാരമുള്ള സഹജമായ ഹൃദയസംവേ
ദനമാണ് നടക്കുന്നത്. ഹൃദയത്തിലേക്ക് നേരിട്ട്
പ്രവേശിക്കാത്ത ഭാഷ ഏതാണുള്ളത്. ഗ്രാഹ്യശക്തി
സഹജവും ആന്തരികവുമാണ്. നരശക്തിശിവാത്മ
കത്വവും സകലവും ഉൾക്കൊള്ളുന്ന സർവ്വംസഹ
പ്രതിപത്തിക്രമവുമാണ് ഈ വിഷയം സത്സംഗം,
ഗുരുവാക്ക്, ആഴമുള്ള വായന ഇവകളുള്ള മനു
ഷ്യർക്ക് കൂടുതൽ ഗ്രാഹ്യമാവും. എങ്കിലും അത്.
സകലജീവികളിലും ഉള്ള ശക്തിയാണ്. ശിവശക്തി
നരനാരുടെ ത്രികത്തിൽ ശിവൻ ശിവശക്തിയും
ശക്തി ശുദ്ധവിദ്യയും നരൻ ഭൂമി മുതൽ മായ
വരെയുള്ള സകലവുമാണ്. ആദ്യം പരാശക്തിയും
പിന്നെ ത്രികത്തിലെ ആദ്യമായ ശിവനും, അതിന്നു
ശേഷം പരാപരയായ ശിവശക്തിയും, അവസാനം
അപരാശക്തിയുമാണ് ക്രമം ശിവൻ ശക്തിയിലും,
ശക്തി നരനിലുമായി, ശിവത്വം സകലരിലും ഇരി
ക്കുന്നു. കുലവും അകുലവുമാണ് കൌലികം. വിധി
മഹാസൃഷ്ടിയാണ്. അനാശ്രിതശിവൻ മുത
ൽശുദ്ധാദ്ധ്വം വരെയാണ് മഹാസൃഷ്ടി. അതിൽ
അനേകശതകോടി മായീയമായ സൃഷ്ടികളുണ്ട്.
ചിത്പ്രമാതാ (ചിത്ത്,ശൂന്യപ്രമാതാ, ചിത്തം, പു
ര്യഷ്ടകപ്രമാതാ, പ്രാണ,പ്രാണപ്രമാതാ, ദേഹം, ദേ
ഹപ്രമാതാ മുതലായവയും ) വിവിധാനുഭവങ്ങ ളും
ഏകമായി ബോധാത്മരൂപത്തിലിരിക്കുന്നതാ ണ്.

അനാദിയും അനന്തവുമായ അതാണ് വിശ്വാ ത്മനാ ഏവ ഭാവാ പ്രതിഭാസിക്കുന്നത്. ഈ ഭൈ രവബോധത്തിൽ കൌലികവിധി മുഴുവനും സ്പഷ്ട മായി സദാ ഇരിക്കുന്നുണ്ട്. സാമാന്യസ്പന്ദസ്വഭാവ മായ ശിവനിലിരിക്കുന്ന വിശേഷസ്പന്ദരൂപമായ ശക്തിയാണ് 36 തത്വവും സൃഷ്ടിച്ചത്. ആ ബോധ ത്തിലാണ് സകലവും സ്ഥിതി ചെയ്യുന്നത്. അത് (കൌലികവിധി) എന്റെ ഹൃദയവ്യോമനിലാണ് ഇരിക്കുന്നതെന്ന് ശിവൻ ഇവിടെ പറയുന്നു. അ അനുത്തരം, ഹ കുണ്ഡലിനി. ശിവന്റെ അഹം അനുത്തരമായ ആനന്ദം. അതിലാണ് പ്രപഞ്ചസൃഷ്ടി ഇരിക്കുന്നത്. മായാവരണം ഉണ്ടായാലും കൂടി ശി വന്റെ സ്വാതന്ത്ര്യം മായയിലൂടെ അഭിവ്യക്തമാ വും. കാരണം അത് എപ്പോഴും ജ്ഞാന,ക്രിയാരൂപ മാണ്. ക്രിയാശക്തിയുടെ വിസർഗ്ഗമായ സ്പന്ദവി കാസത്തെ പറയാൻ ശിവൻ ആരംഭിക്കുന്നു.(കഥയാ മി). താൻ പറയുന്നത് യുക്ത്യുപദേശസംസ്കാരൈ (യുക്തി, ഗുരൂപദേശം, പഠനം മുതലായ സംസ്കാര ങ്ങളാൽ ) സ്വീകാര്യമാണെന്നും അഭിനവഗുപ്തൻ സാക്ഷ്യപ്പെടുത്തുന്നു.

ഭൈരവൻ പ്രകാശമായ ബോധവും വിമർശം അഥ വാ പ്രകാശത്തിന്റെ ബോധവുമാണ്.. സത്ത, സംബ ന്ധം, അർത്ഥക്രിയ ഇവ വ്യത്യസ്തമെന്ന് തോന്നി യാലും അവ സത്താഹേതുത ആയതിനാൽ ഏക മാണ്.സത്തയില്ലാതെ സംബന്ധമോ അർത്ഥക്രിയയോ ഇല്ല. ഭൈരവന് തന്റെ സ്വാതന്ത്ര്യത്തെക്കുറിച്ച് പൂർണ്ണബോധമുണ്ട് അനുത്തരമായ പരമാർത്ഥം, സോമാനന്ദൻ:- സത്തായ ശിവനാണ് അതിനാലാണ് പ്രപഞ്ചം വ്യാപിച്ചിരിക്കുന്നത്, അതിനാൽ പ്രപഞ്ചവും സത്തായ ശിവനാണ്.. അവനാണ് സർവ്വവും. അവനാണ് സർവ്വം

അനുത്തരത്തിന്റെ തഥാത്വം സിദ്ധിക്കലാണ് കൌലി കസിദ്ധി. . പ്രതീയമാനാം സർവ്വം തഥാത്വദാർഢ്യം ഭജതേ. വേദത്തേക്കാളും ശൈവവും ശൈവത്തേ ക്കാൾ വാമമാർഗ്ഗവും വാമമാർഗ്ഗത്തേക്കാൾ ദക്ഷി ണമാർഗ്ഗവും, അതിനേക്കാൾ കുലവും,കുലത്തേക്കാ ൾ മതവും , മതത്തേക്കാൾ ത്രികവും എന്ന് ത്രിക ത്തെ അനുത്തരമായി കരുതുന്നു.
നിശാചരശാസ്ത്രത്തിൽഃ- ആചാര്യനായി വാമമാർഗ്ഗത്തിൽ വരുന്ന ഗുരുവിന് പരമസത്യം അറിയാമെന്നു കരുതുന്നു. എന്നാലദ്ദേഹം ഭൈരവ മാർഗ്ഗത്തിൽ ദീക്ഷ എടുക്കുകയും കുലമാർഗ്ഗത്തി ലേക്ക് പുതുതായി ദീക്ഷ സ്വീകരിക്കയും, ആ ദീക്ഷക്കുശേഷം കൌലമാർഗ്ഗദീക്ഷ, അവസാനം ത്രികദീക്ഷ ഇവ സ്വീകരിക്കയും വേണം.. സോമാന ന്ദൻ പരാത്രിശിഖാഭാഷ്യത്തിൽ, എന്തിനധികം പറ യുന്നു, എല്ലാം അനുത്തരമാണ്, ഉത്തരത്തേക്കാളും അനുത്തരവും സ്വഹൃദയത്തിലിരിക്കുന്നതുമായ അതിനെക്കുറിച്ചാണ് ശിവൻ കഥയാമി എന്ന് പറയുന്നത്.

ഈ ശ്ലോകത്തോടെ പരാത്രിശിഖയുടെ ബിംബഭാഗം അവസാനിച്ചു. ഇനി പ്രതിബിംബഭാഗം ആരംഭിക്കു ന്നു. ഗുരുവാക്യം,ആഗമം ഇവയിൽനിന്ന് ലഭിച്ച യുക്തിബോദവും സ്വസംവേദനമായ സ്വാനുഭവവു മാണ് നമുക്ക് സത്യം പ്രകാശിപ്പിക്കുന്നത്. അതെ ല്ലാം ശിവമയമായ സത്യം തന്നെയാണ്. ഇതുവരെ പറഞ്ഞത് ബിംബഗ്രന്ഥവും ഇനി പറയുന്നത് അതി ന്റെ പ്രതിബിംബഗ്രന്ഥവുമാണ്. ശിവബോധത്തിന്റെ കണ്ണാടിയിൽ കാണുന്ന പ്രപഞ്ചസൃഷ്ടിരൂപം പ്രതി ബിബം. യോഗവാസിഷ്ഠം (6. 36.18)- യസ്മിൻ സർവ്വം യഥാ സർവ്വം യഃ സർവ്വം സർവ്വതശ്ച യഃ യശ്ച സർവ്വമയോ നിത്യം തസ്മൈ സർവ്വാത്മനേ നമഃ

അഭിനവഗുപ്തൻ ഇപ്രകാരം ഉപസംഹരിക്കുന്നുഃ-
കൌലികോ വിധിഃ കുലാതുലാത്മാ വിധിഃ
മഹാസൃഷ്ടിരൂപോ യസ്മാത് പ്രസൃത ഏതത് ഏവ
അനുത്തരം. ഇതാണ് ഈ അദ്വൈതമാണ്, ഏറ്റവും
ഉന്നതമായ ഫിലോസഫിയും മതവും ഭാരതത്തിൽ.

5. അഥാദ്യാസ്ഥിതയഃ സർവ്വേ സ്വരാവിന്ദ്വവസാന ഗാഃ തദന്താ കാലയോഗേന സോമസൂര്യൌ പ്രകീർത്തിതൌ..
6. പൃഥിവ്യാദീനി തത്വാനി പുരുഷാന്താനി പഞ്ചസു ക്രമാർക്കാദിഷു വർഗ്ഗേഷു മകാരാന്തേഷു സുവ്രതേ
7. വായ്വഗ്നിസലിലേന്ദ്രാമാം ധാരണാനാം ചതുഷ്ടയം തദൂർദ്ധ്വം സാദിവിഖ്യാതം പുരസ്താത് ബ്രഹ്മപഞ്ചകം
8. അമൂലാ തത്ക്രമാജ്ജ്ഞേയാ ക്ഷാന്താ സൃഷ്ടിരുദാഹൃതാ സർവ്വേഷാം ഏവ മന്ത്രാണാം വിദ്യാനാം ച യശസ്വിനി
9. ഇയം യോനിഃസമാഖ്യാതാ സർവ്വതന്ത്രേഷു സർവ്വദാ

കൌലികവിധി അഥവാ പ്രപഞ്ചവികാസം പറയു
ന്നു. അ മുതൽ അനുസ്വാരം വരെ 15 തിഥിയും
അഃഎന്ന  വിസർഗ്ഗവും. തിഥ്യാദ്യാ.

വിസർഗ്ഗം കാലയോഗേന ക്രിയാശക്തിയായി കരു
തുന്നു. സുവ്രതേ, വിസർഗ്ഗം മുകളിലെ ബിന്ദു സോ
മാത്മകവും (സംഹാരാത്മകം) താഴത്തേത് സൂര്യാ
ത്മകവും(സൃഷ്ട്യാത്മകം)ആണ്.5 വ്യഞ്ജനവർഗ്ഗം
(കാദിഷു മകാരാന്തേഷു) ക മുതൽ മ വരെ തത്വ
ങ്ങളാണ്. വായു,അഗ്നി, ജലം, ഇന്ദ്രനെന്ന് നാലു
ധാരണകളും , സ മുതൽ ബ്രഹ്മപഞ്ചകവും ഉണ്ട്.  അ
മുതൽ ക്ഷ വരെയുള്ളവയെ, യശസ്വിനീ, എല്ലാ
തന്ത്രവും സകല മന്ത്രത്തിനും വിദ്യകൾക്കും യോ

നിയായി പ്രകീർത്തിക്കുന്നു. 16 സ്വരം ശിവാത്മക
വും ക മുതൽ ക്ഷ വരെ ശക്തിയുമാണ്. സോമൻ
പ്രവേശരൂപവും സൂര്യൻ പ്രസരരൂപവുമായ ക്രി
യാശക്തിയാണ്.വിസർഗ്ഗം ശിവവർത്തിനിയായ
ക്രിയാശക്തിയാണ്. (പശുവർത്തിനിയല്ല). ക്രമാദ്
എന്നാൽ ക്രമത്തിൽ, ഒന്നിനു പിറകെ ഒന്നായി.
മറ്റൊരു അർത്ഥം എല്ലാ ക്രമത്തേയും വിഴുങ്ങി
ക്രമമില്ലാതെ (ഇംഗ്ലീഷിൽ കയോസ് എന്ന് പറയും
.പക്ഷേ ഈ ക്രമമില്ലായ്മയിലും ഒരു ക്രമമുണ്ട്).
തത്വങ്ങളോടും ഭൂതങ്ങളോടും കൂടിയ അക്ഷരവ
ർണ്ണങ്ങൾ ഇപ്രകാരമാണ്.

| അ<br>ക്ഷരം<br>തത്വം<br>ഭൂതം | ക<br>പൃഥ്വി | ഖ<br>ജലം | ഗ<br>അഗ്നി | ഘ<br>വായു | ങ<br>ആകാ<br>ശം |
|---|---|---|---|---|---|
| അ<br>ക്ഷരം<br>തന്മാ<br>ത്ര | ച<br>ഗന്ധം | ഛ<br>രസം | ജ<br>രൂപം | ഝ<br>സ്പർശം | ഞ<br>ശബ്ദം |
| അ<br>ക്ഷരം<br>അം<br>ഗം | ത<br>ഉപസ്ഥം | ഥ<br>പായു | ദ<br>പാദ | ധ<br>പാണി | ന<br>വാക് |
| അ<br>ക്ഷരം<br>അം<br>ഗം | ട<br>പ്രാണ | ഠ<br>രസന | ഡ<br>ചക്ഷു | ഢ<br>ത്വക് | ണ<br>ശ്രോ<br>ത്ര |
| അ<br>ക്ഷരം | പ<br>മനസ് | ഫ<br>ബുദ്ധി | ബ<br>അഹ<br>ങ്കാര | ഭ<br>പ്രകൃ<br>തി | മ<br>പുരു<br>ഷ |

| ധാരണ | യ<br>വായു<br>ബീജം | ര<br>അഗ്നി<br>ബീജം | ല<br>ജല<br>ബീജം | വ<br>ഇന്ദ്ര<br>ബീജം | |
|---|---|---|---|---|---|
| സാദി | ശ<br>മഹാമായ | ഷ<br>ശുദ്ധവിദ്യ | സ<br>ഈശ്വര | ഹ.<br>സദാശിവ | ക്ഷ<br>ശക്തി |

ധാരണകൾ അന്തസ്ഥമായി 4 എണ്ണം. യ,ര.ല,വ (വായു,അഗ്നി, ജല,ഇന്ദ്രബീജം) ഇവ മന്ത്രങ്ങളിലു പയോഗിക്കുന്ന ബീജാക്ഷരങ്ങളാണ്. മായയുടെ കഞ്ചുകങ്ങളോടുകൂടി മായയെ സൂചിപ്പിക്കയും ചെയ്യുന്നവയാണ്. യ രാഗത്തോടും നിയതിയോടും സംബന്ധപ്പെട്ടതാണ്. ര വിദ്യാസംബന്ധമാണ്. ല കാലവും കലയുമായി സംബന്ധപ്പെട്ടത്. വ മായാ സംബന്ധം. സാദിപഞ്ചകം ബ്രഹ്മപഞ്ചകമാണ്. ശ മഹാമായയും ഷ ശുദ്ധവിദ്യയും, സ ഈശ്വരനും ഹ സദാശിവനും ക്ഷ ശക്തിയുമായി അറിയുന്നു. അനുത്തരമായത് കൊലികാസൃഷ്ടിരൂപമായി ഇപ്ര കാരമാണ് അഭിവ്യക്തമാവുന്നത്.

സോമാനന്ദന്റെ അഭിപ്രായം അഥ എന്നത് ഇവിടെ അ ശിവനും ഥ ശക്തിയുമാണ്. അഥ അനുത്തരമാ ണ്. ഥ ,ഹ ഇവ ശക്തിയെ സൂചിപ്പിക്കുന്നു.അതി നാൽ, അഥ എന്നത് അഹവുമാണ്. ആനന്ദത്തിന്റെ ആദ്യവികാസം മുതൽ പരാഹന്തയുടെ അത്യുന്നത നാദം വരെ സകല ജീവനിലും അതാണിരിക്കുന്നത്. സോമാനന്ദൻ സൂത്രഗ്രന്ഥങ്ങളെ പരിശോധിച്ചാണ് എഴുതിയിരിക്കുന്നതെന്ന് അഭിനവഗുപ്തൻ പറ യുന്നു. അഥ, ആദ്യ എന്ന് രണ്ട് പദമാണ് അഥാദ്യ. ആദൌ ഭവ ഇതി ആദ്യ. അതിനാൽ അ പരാ വാഗ്ഭൂമിയാണ്. ബോധത്തിൽ സർവ്വസർവ്വാത്മകത സദാ ഉണ്ട്.

പരയുടെ അനുത്തരരൂപം അതിൽ പരാപരയുടേയും വികാസമായ പശ്യന്തി മുതലായ വയുടേയും രൂപവും ധരിക്കുന്നുണ്ട്.ബോധത്താൽ പരാ ദേവതയെ ഗ്രഹിക്കലാണ് ആദ്യത്തെ സൃഷ്ട്യാ ത്മകമായ ക്രിയ ( പ്രഥമം പ്രതിഭാഭിധം) . സകല ചരാചരവും ഭൈരവന്റെ ബോധത്തിലാണ്. (സംവി ദി ഭഗവദ് ഭൈരവഭട്ടാരകാത്മനി.) അവയുടെ പര മാർത്ഥരൂപത്തിൽ അനപായിയായി ഇരിക്കുന്നത് .(പരമാർത്ഥികേന അനപായിനാ രൂപേണ) .വീര്യ മാത്രസാരാത്മനാ അവിടെ സ്ഥിതി ചെയ്യുന്നുണ്ട്. തദുദ്ഭവിഷ്യാത് ഈഷദസ്പുടതമ ഈഷദസ്ഫുടത ര, ഈഷദസ്പുടാദി വസ്തുശതസൃഷ്ടികാലോപ ലക്ഷ്യാത്മാന തത്തദനന്ത വൈചിത്ര്യപ്രഥോന്നിയ മാനതഥാഭാവേന.അതിൽനിന്നാണ് സ്പുടതമം , സ്ഫുടതരം, സ്ഫുടം, അസ്ഫുടം എന്ന് നൂറുനൂറു കോടി വസ്തുക്കളും അവ ഉപലക്ഷ്യമാക്കുന്ന വിചിത്രപ്രഥാനിയമങ്ങളും ഭാവങ്ങളുമെല്ലാം ഉത്ഭവിക്കുന്നത്.

പരാഭട്ടാരിക അസങ്കുചി തപരമാർത്ഥമാണ്.ആ അവസ്ഥയിലേക്ക് അവധാനാതിശയത്താൽ ഉറപ്പിച്ച് പരാനുഗ്രഹപവിത്രീകൃതരായവർ അഭ്യാസക്രമങ്ങ ളാൽ, നിരപേക്ഷമായ  സ്ഥാനം പ്രാപിക്കുന്നു. കല്ലടൻ ക്രമത്തിൽ പ്രാണാപാനനിഗ്രഹം കൊണ്ട് നിർമ്മലരായവർ സർവ്വവ്യാപിയും സർവ്വഗവുമാ യ അവസ്ഥ പ്രാപിക്കുമെന്ന് പറയുന്നു. അവരവ രുടെ അനുഭവം കൊണ്ട് മാത്രം അറിയാവുന്ന പരാഭട്ടാരികയുടെ സർവ്വഗത്വം ഇവിടെ അഭിനവ ഗുപ്തൻ അന്വയതർക്കം കൊണ്ടു സ്ഥാപിക്കാമെന്ന് പറയുന്നു. കുന്നിന്റെ ശിഖരത്തിൽ നിൽക്കുന്ന ആളുടെ ദൃഷ്ടിയും മയിൽപ്പീലിവർണ്ണത്തിലെ വിവിധനിറങ്ങളുടെ ദൃഷ്ടിവൈചിത്ര്യവുമാണ് അദ്ദേഹം അന്വയിക്കുന്നത്. പിന്നീട് വ്യതിരേക

തർക്കം ഉപയോഗിച്ച് സ്ഥാപിക്കാനും
ശ്രമിക്കുന്നു.നിർവ്വികൽപ്പസംവിത്തായ ഒരാളുടെ
മനസ്സിൽ ആ സമയത്ത് യാതൊരു വൈരുദ്ധ്യോ
ഭേദഭാവനയോ ഇല്ല. ഉന്മേഷം, പ്രതിഭ എന്ന് വി
ളിക്കുന്ന ഈ അവസ്ഥ രണ്ട് ദർശനങ്ങളുടെ ഇട
വേളയിലില്ല. അഥവാ ഒന്ന് അസ്തമിച്ച് മറ്റൊന്ന്
ഉദിക്കുന്നതിനു മുമ്പ് ഇല്ല. അതിന്നിടയിലുള്ളത്
ബോധമാത്രമാണ്. അതില്ലായിരുന്നുവെങ്കിൽ ഓർമ്മ
യോ  ബോധത്തിന്റെ തുടർച്ചയോ സംഭവിക്കുമാ
യിരുന്നില്ല. പ്രതിഭ നിർവ്വികൽപ്പഭോദമാണെന്ന
കാര്യത്തിൽ ആരും സംശയം ഉന്നയിച്ചിട്ടില്ല. അതി
നാൽ വികൽപ്പമില്ലാത്ത അവികൽപ്പബോധമാണ
ത്.സ്വാഭാവികമായ പ്രതിഭ എല്ലാ ജീവനിലുമുള്ള
ശുദ്ധബോധത്തിൽനിന്ന് വിഭിന്നവും വിവിധസൃഷ്ടി
കാരണവുമാണ്.അപരിമിതമായ പ്രതിഭ നമ്മുടെ
ആത്മാവുതന്നെയാണ്. ത്രികാലവും അവളിലാണി
രിക്കുന്നത്.  ഇപ്രകാരമുള്ള ആലയവിജ്ഞാനം
.പ്രതിഭ തന്നെയാണ് തരുന്നതും. പ്രതിഭ പൂർവ്വ
സ്മൃതിയാണെന്നതിൽ വൈരുദ്ധ്യം ഇല്ല.
നിഖിലവൈഷയികാവബോധപൂർവ്വാപരാന്തരചരം
,നിഖിലാത്മകം , പരാശക്തിഭാസി, ഇപ്രകാരമാണ്
പ്രതിഭ. അതിൽ പ്രലീനവപുസ്സായവർ ദൈവീക
ബോധത്തിന്റെ അഭാവത്താലുണ്ടാവുന്ന ഗ്ലാനി അനു
ഭവിക്കുന്നേ ഇല്ല. ഈ പരമമായ ധനത്തിന്റെ പര
മാനന്ദം അജ്ഞനായ വ്യക്തി അനുഭവിക്കുന്നില്ല,
നിഖിലജഗതിസൂതിസരസയായ പരാശക്തി, ഹൃദ
യത്തിലേക്ക് പ്രവേശിച്ചാൽ, അവൾ ലീലാവിലാസം
കൊണ്ട് സകല ഗ്ലാനിയും ഭസ്മീകരിക്കുന്നു.
സ്പന്ദകാരിക പറയുന്നുഃ കള്ളൻ വീട്ടിലെ സകല
നിധിയും കൊണ്ടുപോകുന്നപോലെ വിഷാദം (ഗ്ലാ
നി) ശരീരത്തിന്റെ ഊർജ്ജം മുഴുവനും എടുക്കുന്നു.
അജ്ഞാനമാണ് ഗ്ലാനികാരണം. ഉന്മേഷത്താൽ അ

ജ്ഞാനം നശിക്കുമ്പോൾവിഷാദം സമൂലം നശിക്കു ന്നു .ഒരു ആശയം മനസ്സിലിരിക്കുമ്പോൾ മറ്റൊന്നു കൂടി ഉദയം ചെയ്യുന്ന ഉന്മേഷം അനുഭവിച്ചറി യാവുന്നതാണ്. മലം പരസംവിത്തിലെരിയുമ്പോൾ അജ്ഞാനം സമൂലം നശിക്കുന്നു.പ്രതിമുഹൂർത്തം ഉന്മേഷത്താൽ പ്രതിഭാപ്രകാശം ഉണ്ടാവുന്നു. സ്വാത്മ വിമലദർപ്പണനിർഭാസിതാനന്ത സൃഷ്ടി സ്ഥിതിസംഹാരൈക്യമയമഹാസൃഷ്ടിസാക്ഷിയായ ഭൈരവൻ പ്രകാശിക്കുന്നു.

കൌലികസിദ്ധി അനുത്തരം തന്നെയാണ്. പരാവാ ക്ക് പരാനന്ദം തന്നെയാണ്.അത് 51 വർണ്ണാക്ഷര മാലയിലാണ് ഇരിക്കുന്നത്.  അത് മാനുഷികമായ തലത്തിലല്ല, പരാശക്തിതലത്തിലാണ് നിത്യമായിരി ക്കുന്നത്. നിർവ്വികൽപ്പബോധത്തിലാണ് അത് പ്രതിഭാസർഗ്ഗമായി വികസിക്കുന്നത്. പരാവാക്ക്, പ്രതിഭ, ഉന്മേഷം, നിർവ്വികൽപ്പസംവിദ് എന്നെല്ലാം പറയപ്പെടുന്നത് അനുത്തരമായ അഹംബോധത്തി ന്റെ സൃഷ്ടിചൈതന്യമാണ് അനുത്തരം തന്നെയാണ് എന്ന് അഭിനവഗുപ്തൻ അഭിപ്രായപ്പെടുന്നു. സംഗീത, ശാസ്ത്ര, ,സാഹിത്യപ്രതിഭയും അഭിനവ ഗുപ്തന്റെ പ്രതിഭാസങ്കൽപ്പവും വളരെ സഹജവും വൈരുദ്ധ്യമില്ലാത്തതുമായി അനുഭവപ്പെടുന്നു. നിർവ്വികൽപ്പസംവിത്തിന്റെ പ്രകാശനം മാത്രമാണ് കൌലികീസിദ്ധി.

കാളിയുടെ ദാരികവധത്തെക്കുറിച്ച് നാം കേട്ടിരി ക്കുന്ന കഥകളും സംസ്കൃതത്തിലെ ദാരികപദവും നമുക്ക് പരിശോധിക്കാം. മാലിനീവിജയോത്തരം പറയുന്നു:- പൃഥ്വീഅണ്ഡം ദാരികകളാൽ വ്യാപൃത മാണ്. പൃഥ്വിയിൽ ഒരു തത്വമേ ഉള്ളു. വർണ്ണ,പദ, മന്ത്രങ്ങളാൽ പിൻതുടരപ്പെടുന്ന ക്ഷവർണ്ണം, ക്ഷപ ദം,ക്ഷമന്ത്രം എന്ന് അതിനെ വിളിക്കാം.


Śakti aṇḍa
contained in anuttara
name acc. to Trika: utpāyinī kalā
name acc. to other Āgamas: śāntā kalā
Tattvas: Śakti, Sadāśiva, Īśvara, Śuddhavidyā, Mahāmāyā
Presiding deity: Sadāśiva
State or daśā: bhedābheda
Śuddhādhvā
Mala: only āṇava
contains māyā, prakṛti and pṛthivī aṇḍa
Māyā aṇḍa
contained in Śakti ellipse
Name acc. to Trika: Bodhinī kalā
Name acc. to other Āgamas: Vidyā kalā
Tattvas: Māyā, Kalā, Vidyā, Rāga, Kāla, Niyati, Puruṣa
Presiding deity: Gahana nāmi Rudra
State: bheda
Aśuddhādhvā
Mala: Āṇava, Māyīya and Kārma
Containing within itself Prakṛti and Pṛthivī aṇḍa
Prakṛti aṇḍa
contained in māyā aṇḍa
Name acc. to Trika: Āpyāyinī kalā
Name acc. to other Āgamas: Pratiṣṭhā kalā
Tattvas: from Prakṛti upto Jala
Presiding deity: Viṣṇu
State: bheda
Aśuddhādhvā
Mala: Āṇava, Māyīya, Kārma
containing within itself Pṛthivī aṇḍa
Pṛthivī aṇḍa
contained in Prakṛti aṇḍa
name acc. to Trika: Dhārikā kalā
name acc. to other Āgamas: Nivṛtti kalā
presiding deity: Brahmā
Tattva: only pṛthivī
mala: āṇava, māyīya and kārma
state: complete difference
Aśuddha adhvā



ka Pṛthivī
kha Jala
ga Agni
gha Vāyu
ṅa Ākāśa
ca Gandha
cha Rasa
ja Rūpa
jha Sparśa
ña Śabda
ṭa Upastha
ṭha Pāyu
ḍa Pāda
ḍha Pāṇi
ṇa Vāk
ta Ghrāṇa
tha Rasanā
da Cakṣu
dha Tvacā
na Śrotra
pa Manas
pha Ahaṃkāra
ba Buddhi
bha Prakṛti
ma Puruṣa
ya Rāga
ra Vidyā
la Kalā
va Māyā
śa Mahāmāyā
ṣa Śuddhavidyā
sa Īśvara
ha Sadāśiva
kṣa Śakti




പ്രകാശവും ഇരുട്ടും, ബിംബവും പ്രതിബിംബവും തമ്മിലുള്ള യുദ്ധമാണ് കാലീദാരികയുദ്ധം. നിർവ്വികൽപ്പവും സവികൽപ്പവുമാണ് എതിരാളികൾ. ഭൂമിയുടെ ബോധം (ധരാസംവിത്ത്) അഥവാ ഭൂമിയിലിരിക്കുന്ന നിരീക്ഷകനായ ജീവന്റെ ബോധം

പരാത്രിശിഖാവിവരണം അഭിനവഗുപ്തൻ ഡോ സുവർണ്ണ നാലപ്പാട്ട്.

കേന്ദ്രസ്ഥാനീയമായിരിക്കുന്നത് ഭൂമിയിൽ വെച്ചാണ് ശിവബോധം ലഭിക്കുന്നത് എന്നതിനാലാണ്. ഭൂകേന്ദ്രവ്യവസ്ഥിതി എന്ന് ജ്യോതിഷത്തിൽ വിവരിക്കുന്നതും ഇക്കാരണത്താലാണ്. സൂര്യകേന്ദ്രത്തെ അറിയാനും മനുഷ്യന് ഭൂകേന്ദ്രസ്ഥിതി വേണം. ഭൂമി ശിവസ്വഭാവമാണ്. സ്വരൂപസതത്വം ച അസ്യ അവസ്ഥാനം ധരായാഃ എങ്ങനെ.  അധരവൃത്തിതയാ. താഴേക്കുള്ള പ്രൊജക്ഷൻ കൊണ്ട്. വാമനയുക്തിയിൽ ശിവന്റെ താഴേക്കുള്ള വൃത്തിയാണ് ഭൂമി. മായാപ്രമാതാവിന്റെ ഗ്രാഹ്യചക്രത്തിൽ 5 കഞ്ചുകമുണ്ട്. തന്മാത്രകളാണ് വികസ്വരമായി പഞ്ചഭൂതാത്മകമായ ധരയെ ഉണ്ടാക്കുന്നത്. ഇതെല്ലാം ശിവസ്വരൂപമാണ്. പൃഥ്വിയുടെ പരിപൂർണ്ണത ഗ്രാഹകന്റെ ഗ്രസനായുക്തി അനുസരിച്ചാണ് ഗ്രഹിക്കപ്പെടുന്നത്. ഗ്രസനായുക്തിയുടെ പഞ്ചപ്രകാരത്തിൽ വിപരീതക്രമത്തിൽ ആദ്യത്തേത് ഭൂമിയാണ്. അപ്പോൾ ആദ്യാക്ഷരം അ അല്ല, ക്ഷ ആണ്. അക്ഷരവർണ്ണങ്ങളിലൂടെയാണ് നാം ജ്ഞാനം നേടുന്നത്. ക്ഷരങ്ങളിലൂടെയല്ല. അക്ഷരങ്ങളിലെ ബീജം സ്വരവും യോനി കാദി വ്യഞ്ജനങ്ങളുമാണ്. ഇവയുടെ സംയോഗം ശിവശക്തിസംയോഗമാണ്. ഒരേ സമയം ഭോഗമോക്ഷപ്രദമാണ് ഈ ജ്ഞാനം. മാലിനീതന്ത്രത്തിൽ പ്രത്യോകം ന്യാസമോ ആചാരമോ നിർബന്ധമില്ല. ശാക്തശരീരത്തിനായി പ്രത്യേകം ക്രമത്തിലാണ് അക്ഷരം. നരൻ ജഡവും ശിവൻ ശക്തിയില്ലാതെ പ്രവർത്തിക്കാനാവാത്തവനും ആകയാൽ നരൻ ശക്തിയിലേക്കാണ് മന്ത്രങ്ങളെ ഉണർത്തേണ്ടത്. അതിലൂടെ ശിവത്വം പ്രാപിക്കാം.

ധാരിക പൃഥ്വീതത്വവും ആപ്യായനി ജലതത്വവും ബോധിനി അഗ്നിതത്വവും പവിത്രി വായുതത്വവും അവകാശദ ആകാശതത്വവും വ്യാപിച്ചിരിക്കുന്നു.

അ,ഉ,മ്,ബിന്ദു,അർദ്ധചന്ദ്ര,നിരോധിനി, നാദം,നാദാന്തം, ശക്തി, വ്യാപിനി , സമന ഇവയിലെ 8ആം മാത്ര്യാണ് നാദാന്തം. അത് സദാശിവതത്വമാണ്. 12ാം മാത്രയായ ഉന്മനി (പ്രണവത്തിന്റെ) യോഗി ആദ്യത്തെ 11 മാത്രയും ചിദാകാശത്തിൽ സാക്ഷാത്കരിച്ചശേഷമാണ് ദർശിക്കുന്നത്. ഉന്മന ഊർദ്ധ്വകുണ്ഡലീ പദം അഥവാ പരയുടെ ഉന്നതസ്ഥാനമാണ്.

| അന്തകരണം | ബിംബവാണി | ദേവത | ത്രികശക്തി |
|---|---|---|---|
| 1. ബുദ്ധി, പ്രജ്ഞ | പര, പശ്യന്തി | പര, സദാശിവ | ജ്ഞാനശക്തി (പരസദാശിവ) |
| 2. അഹങ്കാരം | പരാ മദ്ധ്യമാ | പരാ വിഷ്ണു | ക്രിയാശക്തി പരസദാശിവ |
| 3. മനസ്സ് | പരാ വൈഖരി | പരാ ബ്രഹ്മ | പരാഈശ്വരന്റെ ക്രിയാശക്തി |

പശ്യന്തി പ്രജ്ഞ അഥവാ ബുദ്ധിയുടേയും മദ്ധ്യമ അഹങ്കാരത്തിന്റേയും വൈഖരി മനസ്സിന്റേയും ബിംബവാണികളാണ്.

പരാ സ്ഥിതി സദാ വർത്തമാനവും പരാപരാ ഭാവിയും അപരാ ഭൂതകാലവുമായി കണക്കാക്കു ന്നു. പരയുടെ ബിംബത്തിൽ ഭൂതവും ഭാവിയും ഉണ്ട്. കാരണം പരയിൽ കാലം ആപേക്ഷികകാല മല്ല. ശിവന്റെ വമനയുക്തിപ്രകാരം, ശിവനിൽനിന്ന് പൃഥ്വിയിലേക്കുള്ള അവരോഹണം പറയാം.

1. അഹന്തയും ഇദന്തയും സമമം- ശിവതത്വം.
2. ശിവൻ അഹന്തയായി വികാസം-ശക്തിതത്വം

3. സ്വാതന്ത്ര്യശക്തിയാൽ അഭേദം നീങ്ങി അഹത്തിൽ ഇദം ഉദിക്കുന്നത്- സദാശിവതത്വം
4. അഭേദത്തിൽ സൂക്ഷ്മവ്യത്യാസത്താൽ മാറ്റം വരുന്നത്- ഈശ്വരതത്വം
5. ഭേദവും അഭേദവും സമതുലനം ശുദ്ധവിദ്യാ തത്വം
6. അഭേദം സങ്കോചിച്ച് ഭേദം കൂടുന്നു. മഹാമായാതത്വം
7. ഭേദം മാത്രം മായാതത്വം
8. മായയിൽ മുഴുകിയ വ്യക്തി പുരുഷതത്വം
9. മായയുടെ സന്തതികളാൽ വ്യക്തി നിയന്ത്രിക്കപ്പെടുന്നത്. കാലാ,വിദ്യാ,രാഗ, കല, നിയതി തത്വം
10. സത്വരജസ്തമസ്സുകളുടെ സമത്വം പ്രകൃതിതത്വം
11. പ്രകൃതിയിലെ പ്രഥമപരിണാമം ബുദ്ധി തത്വം
12. ബുദ്ധിയുടെ രണ്ട് പരിണാമം. മനസ്തത്വ വും അഹങ്കാരതത്വവും
13. അഹങ്കാരത്തിന്റെ പരിണാമം 5 ജ്ഞാനേന്ദ്രിയവും 5 കർമ്മേന്ദ്രിയവും
14. പ്രഥമസാമാന്യവിഷയവസ്തുക്കൾ . ശബ്ദസ്പർശരൂപരസഗന്ധതന്മാത്രകൾ

15. തന്മാത്രകളിൽ നിന്ന് പഞ്ചഭൂതം. ആകാശ,വായു,തേജസ്,ജലതത്വങ്ങൾ

16. സൃഷ്ടിയുടെ അവരോഹണപ്രക്രിയയിലെ അവസാനസീമ. പൃഥ്വീതത്വം. കാഠിന്യമുള്ള പിണ്ഡരൂപമായ വസ്തുക്കളെല്ലാം ഇതിലാണ്. ഭൂമി മാത്രമല്ല, ഇതരഗ്രഹങ്ങളും ദ്രവ്യങ്ങളു മെല്ലാം പൃഥ്വീതത്വമാണ്.

ഭൈരവബോധം അനുത്തരമാണ്. അതാണ് ബിംബ വും പ്രതിബിംബവും ആയി കാണുന്നത്. ബോധ ത്തിന്റെ സ്വരരൂപം  ബിംബപ്രതിബിംബസിദ്ധാന്ത ത്തിന് വഴങ്ങുന്നതല്ല. കാരണം സ്വരം ശിവമാണ്. വർണ്ണം ആരംഭിക്കുന്നത് പരയിലും പശ്യന്തിയിലു മാണ്.മന്ത്രം അഥവാ പദം മദ്ധ്യമയിലും പരാപര യിലും തുടങ്ങുന്നു. വാക്യം വൈഖരിയിലാണ് (അപര) ആരംഭം.. സാധനയിൽ വൈഖരിതലത്തി ലുള്ളതിനെ പശ്യന്തി,പരതലത്തിലേക്ക് ഉയർത്തുന്ന താണ് ശുദ്ധി.  ഭാഷാശുദ്ധി ഇപ്രകാരം വരുത്തു ന്നു. പശ്യന്തിയുടെ അന്തകോടിയെ പരമകോടി എന്ന് പറയുന്നു. പശ്യന്തിയുടെ ആദി അഥവാ പ്രഥമകോടി ഈശ്വരതത്വവും , മദ്ധ്യകോടി സദാ ശിവതത്വവുമാണ്. അതിന്റെ അന്തകോടി അനാശ്രി തശിവനാണ്. പിണ്ഡമന്ത്രത്തിൽ ഇടക്ക് സ്വരങ്ങളി ല്ലാത്ത ക്രമമാണ്.ഹ,സ,ര,ക്ഷ,മ,ല,വ,യ,നൂം ഇങ്ങ നെ. ഓം മനഃശിവായ മാലാമന്ത്രമാണ്. പദങ്ങളെ വ്യാകരണരൂപത്തിൽ സന്ധിപ്പിച്ചിരിക്കുന്നതാണ്. ന്യാസമെന്നത് ശരീരഭാഗങ്ങളെ വ്യത്യസ്തദേവതക ളായി സങ്കൽപ്പിച്ചുകൊണ്ട് മന്ത്രസഹിതം മുദ്രാസ ഹിതം ധ്യാനിക്കുന്നതാണ്.ശാക്തശരീരം ശക്തിയാൽ ഊർജ്ജിതമാണ്. എല്ലാ സ്വരവും ശിവതത്വമാണ്. വ്യഞ്ജനങ്ങളിലെ വർണ്ണമാതൃകാതത്വം ഇപ്രകാരമാണ്.

1. ക ശക്തി
2. ഖ സദാശിവ
3. ഗ. ഈശ്വര
4. ഘ ശുദ്ധവിദ്യ
5. ങ മഹാമായ
6. ച മായ

7. ഛ കലാ
8. ജ.വിദ്യാ
9. ഝ രാഗ
10. ഞ പുരുഷ
11. ത പ്രകൃതി
12. ഥ ബുദ്ധി
13. ദ..അഹങ്കാരം
14. ധ മനസ്സ്
15. ന ശ്രോത്രം
16. ട ത്വക്
17. ഠ ചക്ഷു
18. ഡ രസന
19. ഢ ഘ്രാണ
20. ണ വാക്ക്
21. പ ഉപസ്ഥം
22. ഫ പായു
23. ബ.പാണി
24. ഭ പാദം
25. മ ശബ്ദം
26. യ സ്പർശം
27. ര രൂപം
28. ല രസ
29. വ ഗന്ധം
30. ശ ആകാശം
31. ഷ വായു
32. സ അഗ്നി
33. ഹ ജലം
34. ക്ഷ പൃഥ്വി

ശിവതത്വം-

അ ചിത്ത്

ആ ആനന്ദം

ഇ. ഇച്ഛ

ഈ ഈശാന

ഉ ഉന്മേഷ

ഊ ഊനതാ

ഋ അമൃതബീജം

ൠ. അമൃതബീജം

ഌ അമൃതബീജം

ൡ അമൃതബീജം

എ അസ്ഫുടക്രിയാശക്തി

ഐ സ്ഫുടക്രിയാശക്തി

ഒ സ്ഫുടതരക്രിയാശക്തി

ഔ സ്ഫുടതമക്രിയാശക്തി

ഓം ശിവബിന്ദു

അഃ ശിവവിസർഗ്ഗം

വർണ്ണമാതൃകാവിന്യാസം ഭാഷയായി പരിണമിക്കു ന്നു, പ്രതിഭാസർഗ്ഗം ഇവയെ ആശ്രയിച്ചാണ്. പ്രപ ഞ്ചവും പ്രകൃതിയും ജീവജാലങ്ങളും ഭാഷ ഉൾപ്പെ ട്ട സംവേദനങ്ങളും പ്രതിഭാസർഗ്ഗവും എന്നുവേണ്ട, സകലവും സകലവുമായി ബന്ധപ്പെട്ടിരിക്കുന്നു എ ന്നതാണ് വേദകാലം മുതലേ ഇന്ത്യയിലെ ഫിലോസ ഫിയുടെ പ്രത്യേകത. ഇത് ശൈവാഗമത്തിലും വ്യ ക്തമായി കാണാം.ബിംബപ്രതിബിംബഭാവം ശങ്കരാ ചാര്യരുടെ ഫിലോസഫിയിലുള്ളതാണ്.
അതിനുമുമ്പ് ഉപനിഷത്ത്കളിലും. അതിനെ ശൈവാഗമം സ്വീക രിച്ചിരിക്കുന്നു. ശൈവാഗമവും

അദ്വൈതവേദാന്ത വും താരതമ്യപ്പെടുത്തിയാൽ വ്യത്യാസമല്ല, സാമ്യ മാണ് കൂടുതൽ.

സർവ്വം സർവ്വാത്മകം . ഇതാണ് ആധാരതത്വമെന്ന് അഭിനവഗുപ്തൻ പറയുന്നുണ്ട്. ശിവനില്ലാത്ത യാതൊരു വസ്തുവും പ്രപഞ്ചത്തിലില്ല. പ്രപഞ്ചം പരാശക്തിയുടെ പ്രകാശനമാണ്. പരാവാക്കാണ് സൃഷ്ടിക്കുള്ള ഊർജ്ജം. ഓരോ അക്ഷരത്തിലും ഓരോ ഊർജ്ജം കമ്പനസംഖ്യയനുസരിച്ച് ഉണ്ട്. വർണ്ണാക്ഷരങ്ങളെ ത്രികയിൽ മാതൃകയായും മാലിനിയായും രണ്ടുവിധം അടുക്കിയിരിക്കുന്നു. മാലിനി മാല ധരിച്ച ദേവി. വർണ്ണമാല അണിഞ്ഞവൾ. മാതൃക 51 അക്ഷരമാല അണിഞ്ഞ പൂർവ്വമാലിനി യാണ്. മാലിനിയെ ഉത്തരമാലിനി എന്ന് വിളിക്കു ന്നു. വിശ്വത്തെ മുഴുവനും തന്നിലടക്കിയവൾ എന്ന് മാലിനിക്ക് അർത്ഥമുണ്ട്. (മലതേ വിശ്വം ഇതി മാലിനി).വർണ്ണം അടുക്കിയ ക്രമത്തിലാണ് മാലിനിക്കും മാതൃകക്കും വ്യത്യാസം. സ്വരം ആദ്യം, വ്യഞ്ജനം പിന്നെ എന്ന് ക്രമത്തിലാണ് മാതൃക. മാലിനിയിൽ ഈ ക്രമമില്ല. സ്വരവും വ്യഞ്ജനവും മിശ്രമായി ക്രമമില്ലാതെ പ്രയോഗി ക്കുന്നു.. ക്രമമില്ലാത്ത ഈ ക്രമത്തിൽനിന്ന് അക്ഷ രവർണ്ണം സ്വതന്ത്രമായി പെറുക്കിയെടുത്ത് പ്രതിഭാ ശാലി ഭാഷയുണ്ടാക്കുന്നു. മാലിനിയിലെ ആദ്യത്തെ 16 വർണ്ണം ശിവതത്വം തന്നെയാണ്. പക്ഷേ അവ സ്വരം മാത്രമല്ല, മിശ്രമാണ്. അമൃതബീജം(4 എണ്ണം) സ്വരങ്ങളുടെ ശാശ്വതരത്നങ്ങളാണ്. അഹംബോധത്തിന്റെ വിശ്രാന്തിസ്ഥാനം അവയാണ്. അവ മാറ്റമില്ലാത്തവയാണ്.മാലിനിയിലെ വർണ്ണക്രമം താഴെ കാണുക

| വർണ്ണം | മാതൃകാ | മാലിനി |
|---|---|---|

| ന | ശ്രോത്രം | നാദം (അഹം) |
|---|---|---|
| ഌൡലൃ ലൄ | അമൃതബീജങ്ങൾ (ചിദാനന്ദം,ശിവം) | അമൃതബീജങ്ങൾ (ചിദാനന്ദം,ശിവം) |
| ഥ | രസന(മംഗളം) | ആത്മരസനയിലെ ആനന്ദം |
| ച | ഗന്ധം | പ്രത്യഭിജ്ഞ |
| ധ | സ്പർശം | ശക്തിസാമരസ്യം |
| ഈ | ഈശാനബീജം | ഈശാനബീജം |
| ണ | വാക്ക് (നിർവൃതി) | വാക്കിൽ ശിവന്റെ അഹം പ്രതിബിംബം |
| ഉ | ഉന്മേഷം | ഉന്മേഷം |
| ഊ | ഊർദ്ധ്വാശ്രയനം | ഊർദ്ധ്വാശ്രയനം |
| ബ | ബുദ്ധി | അഹംബോധം |
| ക | പൃഥ്വി | ആത്മബോധം ദൃഢമാവുന്നു |
| ഖ | ജലം | ആത്മബോധാനന്ദം |
| ഗ | അഗ്നി,പ്രകാശം | ശിവബോധപ്രകാശം |

മാതൃകാക്രമത്തെ മായാശക്തി ശിവനുമായി യോജി ച്ചതായി കണക്കാക്കുന്നു. തത്സാമാന്യശുദ്ധവിദ്യാക രണേ. ഇവിടെ ശുദ്ധവിദ്യയെ മായ എന്നാണ് പറ ഞ്ഞിരിക്കുന്നത്.മായാതത്വം എന്ന അർത്ഥമല്ല, ശിവ ന്റെ സ്വാതന്ത്ര്യത്താലുള്ള മായാശക്തി എന്നാണ് ഉൽപ്പലദേവൻ ഈശ്വരപ്രത്യഭിജ്ഞാകാരികയിൽ പറഞ്ഞിരിക്കുന്നത്.

സ്വാംഗ്രൂപേഷു ഭാവേഷു പത്യുർജ്ഞാനം ക്രിയാ ച യാ മായാതൃതീയേ തേ ഏവ പശോ സത്ത്വം രജസ്തമഃ(4. 1.4)

നാദാത്മികയായ ശിവബോധത്തിന്റെ മാലിനിയിലും മാതൃകയിലുമുള്ള ആദ്യത്തെ 16 അക്ഷരങ്ങളിലെ ക്രമം പറഞ്ഞു. 16ൽ 7 എണ്ണം (4 അമൃതബീജം, ഉ,ഊ,ഈ ഇവ) ബീജാക്ഷങ്ങളായി മാതൃകയിലും മാലിനിയിലും ഉണ്ട്. മാലിനിയിൽ വ്യഞ്ജനങ്ങളു മുണ്ട് എന്നതാണ് വ്യത്യാസം. ത്രികപദ്ധതിയിൽ വർണ്ണാക്ഷരത്തിന് മൂന്ന് രൂപമുണ്ട്. സർവ്വാഗ്രരൂ പത വർണ്ണാക്ഷരം തന്നെയാണ്. സർവ്വമദ്ധ്യരൂപത വർണ്ണം പരിണാമത്തിന് വിധേയമാവുന്നതാണ്. സർവ്വാന്തഗാമിത വർണ്ണം ശുദ്ധവിദ്യാരൂപം,ഈശ്വ ര,സദാശിവ,ശക്തിരൂപങ്ങളെ പ്രാപിക്കുന്നതാണ്. മാലിനിയിലെ 6 വ്യഞ്ജനം മാതൃകയിൽ പരാപ രാവസ്ഥയിൽ സർവ്വമാദ്യരൂപതയിലാണ്. ,ക ഖ,ഗ സർവ്വമദ്ധ്യരൂപതാനിയമപ്രകാരം ക്ഷ,ഹ,സ ആയി, ശുദ്ധവിദ്യാ,ഈശ്വര,സദാശിവ,ശക്തികളായി പരിണ മിക്കുന്നു. അതിനാൽ അവ സർവ്വാന്തഗാമിക അവ സ്ഥകളാണ്. മാതൃകയിൽ പൃഥ്വിയായ ക ക്ഷ അഥവാ ശക്തിയാവുന്നു. പരാപരാവസ്ഥയിൽ ആ ശക്തി സദാശിവമയശക്തിയാണ്. അഹം ഇദം എന്നാമ് സദാശിവപരാമർശം. ശക്തി അഹം

മാത്രമാണ് പരാമർശം. പരാവസ്ഥയിൽ ഇദം എന്ന അവസ്ഥയേ ഇല്ലാത്തതുകൊണ്ടാണിത്. ഹ സദാശിവൻ, പരാപരയിൽ ഈശ്വരമയസദാശിവ നാണ്.സ (ഈശ്വര)പരാപരയിൽ ശുദ്ധവിദ്യാമയ ഈശ്വരനും.

ശാക്തശരീരം കുലദേഹവും (സ്വരവർണ്ണം) കുലശ ക്തിയും (വ്യഞ്ജനം) ചേർന്നതാണ്. ഇവയെ ധ്യാ നിക്കുന്ന യോഗി ഭുവനങ്ങഅഹളിലും തത്വങ്ങളിലും ശരീരചക്രങ്ങളിലും ,പ്രാണനിലും അസാധാരണ ശക്തി നേടുന്നു. ഔഷധക്കൂട്ടുകൾ പ്രത്യേകഫലം തരുന്നപോലെ, ചില ഭാവനകളും ആചാരങ്ങളും (മന്ത്രജപം,ന്യാസം,ഹോമം മുതലായവ) ആത്മശക്തി തരുന്നു. .വർണ്ണാക്ഷരങ്ങളുടെ ക്രമമാണ് മന്ത്രമുണ്ടാക്കുന്നത്. ഇതിന് ചില നിയതപരിപാടി അനുസരിക്കണം. ഓരോ ശാസ്ത്രവിജ്ഞാനത്തിനും അനുസൃതമാണത്. നിജനിജവിജ്ഞാനസമുചിത തത്തദ് വർണ്ണഭട്ടാരക പ്രാധാന്യേന. ഇപ്രകാരമാണ് മന്ത്രം തെരഞ്ഞെടുക്കേണ്ടത്. താമേവ മാതൃകാരൂ പം തഥാവിധവീര്യദാ അന്വോപഭ്രമിത മന്ത്രസ്ഫുര ത്താദായിനീം ദർശയിതും. നിത്യാതന്ത്രപ്രകാരം മാലിനിയിൽ ന തുടങ്ങി ഫ യിൽ അവസാനിക്കു ന്നത് പരനാദം അഥവാ പരാപശ്യന്തി അനുസരി ച്ചാണ് എന്ന് പറയുന്നു.

.വാജസനേയതന്ത്രത്തിൽ പറയപ്പെട്ട ക്രമത്തിൽ വർണ്ണോച്ചാരണം ചെയ്യുന്നത് മാതൃകാക്രമമാണെ ന്നും അത് വിഷ്ണുപദം വരെ എത്തിക്കുമെന്നും പറയുന്നു. മാലിനിയുടെ അനന്താകാശം വരെ എ ത്തുന്ന മാതൃകാചക്രമാണിത്. ഗുരുവചനപ്രകാരം ഇതു ഗ്രഹിച്ചാൽ സീമിതമായ ബന്ധനമെല്ലാം പൊ ട്ടിക്കും. ത്രികാഹൃദയത്തിൽ വർണ്ണസ്ഥാനം മാത്രമ ല്ല, അവയിലുള്ള ഊർജ്ജവും മന്ത്രസിദ്ധിയെ സ ഹായിക്കുന്നു. സൃഷ്ട്യൂർജ്ജം ഇല്ലാത്ത പക്ഷം മന്ത്രം

മന്ത്രമല്ല, വെറും അക്ഷരസമൂഹം മാത്രമാ ണ്. കുലഭേദം (സ്വര,വ്യഞ്ജനങ്ങളുടെ) മൂന്നുവിധം പ്രത്യക്ഷമാവുന്നു. 1 വർണ്ണഭേദം. 2.മന്ത്രഭേദം.3. അവസ്ഥാഭേദം.

ഭുവനങ്ങളിലെ സിദ്ധി വരുന്നപക്ഷം ഏതു ഗോള ത്തെ ജയിച്ചുവോ അതിൽ പന്നീട് ജനിക്കില്ല.ഏതു ചക്രത്തെ ജയിച്ചുവോ, അതിന്നു താഴെയുള്ള ചക്ര ങ്ങളിലെ ശക്തികൾക്ക് യോഗിയെ നിയന്ത്രിക്കാനാ വില്ല (ചക്രസിദ്ധി) ഹ്രീം ശൈലശാസ്ത്രത്തിലും ഓം (പ്രണവം) വൈഷ്ണവശാസ്ത്രത്തിലും അമൃതബീജ മായ സൌ വാമശാസ്ത്രങ്ങളിലും ചതുർവർണ്ണ പ്രണവം വേദശാസ്ത്രത്തിലും കൌലോത്തരത്തിലും പ്രധാനമാണ്. ശാക്തതന്ത്രത്തിൽ ഹ്രീം ഉച്ഛുഷ്മഭൈ രവതന്ത്രത്തിൽ ഹൂം എന്ന് പ്രസിദ്ധമാണ്.

വർണ്ണം ഒന്നായാലും വേറെ ഉപായത്തിന് ഉപയോ ഗിക്കുമ്പോൾ മന്ത്രം വേറെയാണ്. ആണവോപായ ത്തിൽ ക്രിയാശക്തിപ്രധാനമാണ് പ്രാണാപാനം. ശാ ക്തോപായത്തിൽ ജ്ഞാനശക്തിപ്രധാനവും ശാഭവോ പായത്തിൽ ഇച്ഛാശക്തിപ്രധാനവുമാണ്. പ്രണവം വൈഷ്ണവത്തിൽഓംശാക്തത്തിൽ ഹ്രീം, ഭൈരവ ത്തിൽ ഹൂം എന്നത് പ്രധാനവ്യത്യാസമാണ്. ശോധ കനായ ശിവൻ, ശോധനയായ മന്ത്രത്താൽ നമ്മിലെ ശോദ്ധ്യവിഷയങ്ങളെയെല്ലാം നീക്കി, ശുദ്ധീകരിക്കു ന്നതായി സോമാനന്ദൻ ശിവദൃഷ്ടിയിൽ പറയുന്നു. ശോധക,ശോധന,ശോദ്ധ്യവും പശ്യന്തി,മദ്ധ്യമ, വൈ ഖരിയും ഒന്നായി പരയിൽ ലയിക്കുന്നതാണ് അ ദ്വൈതാനുഭവം.

അനുത്തരത്തിന്റെ മൂന്നു കണ്ണുകൾ- അഗ്നി(10) സോമ(16) സൂര്യ(12) ആകെ 38 കല. ഇതിലെ 37 എണ്ണം

വേദ്യമാണ്. അവ അനുത്തരസ്വഭാവമല്ല. 38ആം കല ഭൈരവസ്വഭാവം ആണ് അനുത്തര സ്വഭാവം. പൂർണ്ണമായത് കാലാതീതമാണ്. അംശ ങ്ങൾ കാലാതീതമല്ല. അവ കർമ്മഫലമാണ്. പരി പൂർണ്ണം കർമ്മഫലമല്ല.

പരാപരമന്ത്രത്തിന്റെ അംഗങ്ങളായ യോഗിനികൾ 8 പേരാണ്. നിരവധി മന്ത്രസങ്കേതങ്ങളുണ്ട്. ഇനിയും അവ ഉണ്ടാവുകയും ചെയ്യാം. വീരസാധകൻ ഇ,ഈ ഇവയെ ഇഛാശക്തിയായും ഉ,ഊ ഇവയെ ജ്ഞാനശക്തിയായും (ഉന്മേഷ ഊനതാമയി ജ്ഞാ നശക്തി) പ്രാപിക്കുന്നു. ജ്ഞാനശക്തി വികാസ രൂപമായ (സൃഷ്ടി) സങ്കോചരൂപമായ സംഹാര രൂപമായ സൂര്യനേയും ഉള്ളിലേക്ക് നോക്കി ത ന്നിൽത്തന്നെ അറിയുന്നു.സംസാരത്തെ സംഹരിച്ച് , കൈവല്യത്തെ പ്രാപിക്കുന്നത് ജ്ഞാനശക്തിയാണ്. ജ്ഞാനം സ്വപ്ലാശമയമാണ്. സ്വയംപ്രഥം ജ്ഞാനം. ഗ്രഹിക്കാനും സംവദിക്കാനും പ്രത്യഭിജ്ഞ ഉണ്ടാ വാനും ജ്ഞാനശക്തിയാണ് കാരണം. നിർവിക ൽപ്പമായ ജ്ഞാനം മറ്റൊന്നിന്റേയും അപേക്ഷ കൂ ടാതെ സർവ്വം അറിയുന്നു. അന്യഥാ കുതശ്ചിത് അഭാവസ്യ. അനുത്തരം ശാശ്വതമായി ഇഛാജ്ഞാ നശക്തികളിൽ ആനന്ദവും സ്വാതന്ത്ര്യവുമായി ഇരി ക്കുന്നു. അ മുതൽ അഃ വരെ ശിവമായും ക മു തൽ ക്ഷ വരെ ജഗത് ആയും ഭൈരവനാണ് ഇരി ക്കുന്നത്.

ബ്രാഹ്മി, മാഹേശ്വരി,കൌമാരി,വൈഷ്ണവി, വാരാഹി, ഇന്ദ്രാണി, ചാമുണ്ഡി, യോഗേശ്വരി ഇവരാണ് 8 യോഗിനിമാർ. (അഭിനവഗുപ്തൻ) യോഗേശ്വരിക്കു പകരം മഹാലക്ഷ്മിയാണ് മര്റു ഗ്രന്ഥങ്ങളിൽ. അവരുടെ മന്ത്രങ്ങളും അക്ഷരങ്ങ ളും.

1. ബ്രാഹ്മി. ഓം അഘോരേ ഹ്രീഃ 5 അക്ഷരം
2. മാഹേശ്വരി പരമഘോരേ ഹൂം 6

3. കൌമാരി ഘോരരൂപേ ഹഃ 5
4. വൈഷ്ണവി ഘോരമുഖേ 4
5. വാരാഹി ഭീമേ 2.
6. ഇന്ദ്രാണി ഭീഷണേ 3
7. ചാമുണ്ഡി വാമ 2
8. യോഗേശ്വരി പിബ ഹേ 3

ആകെ 30 അക്ഷരം. അഭിസംബോധന ചെയ്യുന്ന അക്ഷരവർണ്ണം മാത്രം 22 ( അഘോരേ, പരമ ഘോരേ, ഘോരരൂപേ, ഘോരമുഖീ,ഭീമേ, ഭീഷ ണേ, ഹേ) വിശേഷണമെല്ലാം മനുഷ്യഭാഷയുടെ പരിമിതികളാണ്. കാരണം അവളെ ഭാഷയാൽ പ്രകാശിപ്പിക്കുക അസാദ്ധ്യമാണ്.

അഭിനവഗുപ്തൻ തന്ത്രാലോകത്തിൽ പറയു ന്നുഃ-
ഉദീതായാം ക്രിയാശക്തൌ സോമസൂര്യാ ഗ്നിധാമനി. അവിഭാഗഃപ്രകാശോ യഃ സ ബിന്ദുഃ പരമോ പി നഃ

സോമ(ഇഛാശക്തി)സൂര്യ(ജ്ഞാനശക്തി)അഗ്നി( ക്രിയാശക്തി)എന്ന് ഘട്ടങ്ങളിലായി ക്രിയാശക്തി സ്വരൂപസൃഷ്ടിയും അനുത്തരവുമായി, ബാഹ്യ വും ആന്തരവുമായി പ്രകാശിക്കുമ്പോൾ, അതി നെല്ലാം അടിയിലായി അവിഭാഗമായ ബിന്ദു( ശിവബിന്ദു)വിന്റെ മിന്നൽപ്രകാശബോധം ഉണ്ടാ വുന്നു ബിന്ദു അം എന്ന വർണ്ണാക്ഷരരൂപമാ യി പറയപ്പെടുന്നു. അത് കഴിഞ്ഞ ഉടനെ വി സർഗ്ഗം (അഃ)നേരത്തെ പറഞ്ഞപോലെ പ്രകാശ വിമർശരൂപമായി അറിയണം. (അം അഃ എന്ന് ഉച്ചരിച്ചാൽ അമ്മ അഥവാ ദേവിയായി) ത്രികം പരിണാമവാദത്തിൽ വിശ്വസിക്കുന്നില്ല. അത് സ്വതന്ത്രവാദമാണ്. സ്വയം പരിണാമവി ധേയമാകാതെ നിന്നുകൊണ്ട്, എല്ലാ സൃഷ്ടിക ളും സ്വസ്വാതന്ത്ര്യത്താൽ വരുത്തുകയാണ്. അം

എന്നതിലെ ബിന്ദു ഇതിനെയാണ് സൂചിപ്പിക്കു ന്നത്.(മ്).ശിവബീജവും (സ്വരം) ശാക്തയോനി യും (വ്യഞ്ജനം) ചേരുമ്പോൾ പ്രപഞ്ചവും ഭാഷയും സൃഷ്ടിക്കപ്പെടുന്നു. ഭൈരവന്റെ ത്രിശ ക്തി ഭൈരവി. അവരുടെ സംയോഗം ഷഡ്കോണമുദ്ര. കുബ്ജികാമതത്തിലെ ഖണ്ഡച ക്രവിചാരത്തിൽ പറയുന്നുഃ- മായയുടെ മേലെ മഹാമായ. ത്രികോണരൂപമായ മായ ആനന്ദ രൂപിണിയാണ്. ശിവബീജം ശക്തിയോനിയായ കുസുമത്തോട് യോജിക്കുന്ന ഷഡ്കോണത്തെ അതിനാലാണ് ആരാധിക്കുന്നത്. അത് ഇഛാശ ക്തിജ്ഞാനശക്തിക്രിയാശക്തിസ്വരൂപമാണ്. പ രാവാക്കിൽ സർവ്വസർവ്വാത്മകമായി സകല വർണ്ണവും ഇരിക്കുകളായ ശക്തിയോഗിനികൾ ന്നുണ്ട്.

വൈഖരിയിൽ തൊണ്ട സംവാരവും വിവരവു മാക്കി (സങ്കോചം, വികാസം)അൽപ്പപ്രാണവും മഹാപ്രാണവുമാക്കി വർണ്ണോച്ചാരണം ചെയ്യു ന്നു. ശ്വാസവും നാദവും അതാത് അളവിലാണ് ഉണ്ടാവുക. ഞാൻ കേൾക്കുന്നു (വൈഖരി) ഞാൻ കേട്ടു (മദ്ധ്യമ, പശ്യന്തി), ഞാൻ കാണു ന്നു, ചിന്തിക്കുന്നു (വൈഖരി)ഞാൻ കണ്ടു, ചി ന്തിച്ചു (മദ്ധ്യമ, പശ്യന്തി) ഇതെല്ലാം ബാഹ്യമാ ണ്, ആന്തരമായി ഈ ഭേദമേ ഇല്ല. ഇതാണ് ആനന്ദം, ഇതാണ് ജ്ഞാനം ഇതാണ് പ്രമാണം ഞാനാണ് പ്രമാതാവ്. ഇവയെല്ലാം ബാഹ്യമാ ണ്. പല ജീവനും പല അനുഭവങ്ങളാൽ ഇതി നെയെല്ലാം പലവിധമാക്കുന്നു. പക്ഷേ, ഏകൈ വ പരാഭട്ടാരികാ. കല്ലും പുല്ലും മനുഷ്യനും മൃഗപക്ഷികളും ദേവനും രുദ്രനും പ്രളയവി ജ്ഞാനകലകളും, മന്ത്രമന്ത്രേശ്വരന്മാരും മന്ത്രമ ഹേശ്വരനും എല്ലാം പരഭട്ടാരികയിൽ ഏകമാ

ണ്. അസ്സുടവും സ്സുടവുമായി മാതൃകകളി ലുള്ള അക്ക്ഷരവും നാദവുമെല്ലാം വൈഖരിഅ വസ്ഥയിലാണ്. അവയുടെ എല്ലാം ഏകമായ മന്ത്രവീര്യം ആത്മരൂപത്തിൽ പരാഭട്ടാരികയി ലുണ്ട്. അതുപോലെ വീണ, വിപഞ്ചിക ( 9 തന്ത്രിയുള്ളത്), കഛപി (കഛപം പോലെ ആ കൃതി) മുരജം ഇവയിലെല്ലാം വ്യത്യസ്ഥസ്ഥാ നത്ത് ഉണ്ടാക്കുന്ന ശ്രുതികൾ ഏകസ്ഥാനത്താ ണുള്ളത്. പല അംഗങ്ങളിൽനിന്ന് ഒരേ വർണ്ണം വിവിധജീവികൾ അതുപോലെ ഉണ്ടാക്കുന്നു. കാക്ക  ക,ത,ര എന്ന മൂന്നു വർണ്ണം വായ, ഗുദം ,തൊണ്ട,താലു ഇവയുടെ സംയുക്തപ്രയ ത്നം കൊണ്ടാണ് ഉണ്ടാക്കുന്നത്. അവ അ സ്സുടമാണെങ്കിലും മാതൃകാവർണ്ണമാണ്. മാതൃ കയില്ലാതെ ആരും ഒന്നും ഉച്ചരിക്കുന്നില്ല. പ്ര യോജനമില്ലാത്ത നാദമില്ല. മുരജവും സമുദ്ര വും കൂടി നാദം കൊണ്ട് ആനന്ദമുണ്ടാക്കു ന്നുണ്ട്. ചിലപ്പോള് വിഷാദവും. അസ്സുട വർണ്ണം മന്ത്രമായെടുക്കുന്ന ഉദാഹരണം പറ യാം.. പ്രണവത്തിന്റെ അസ്സുടവർണ്ണമായ അർദ്ധചന്ദ്രനെ മന്ത്രത്തിന്റെ സാരമായി എടു ക്കാറുണ്ട്. നിരോധിനി അവസ്ഥയിലെ മന്ത്രം ചീറ്റുന്ന സ്വരം മാത്രമാണ്. അസ്സുടമായ മണിനാദം, ഇലത്താളനാദം ഇവയും നാദയോഗ പഠനത്തിലുണ്ട്. ഗുഹ്യയോഗിനീതന്ത്രത്തിൽ കുതിര ചിനക്കുന്നതും കാള മുക്രയിടുന്നതും സ്ംഹം മുരളുന്നതും ഒട്ടകം ശബ്ദമുണ്ടാക്കുന്ന തും , ബാലാദികകളായ ശക്തിയോഗിനികൾ മന്ത്രിക്കുന്നതും കൂടി പശുക്കളുടെ(പശുപ്രാ യരായവരുടെ) ജീവനെടുക്കാൻ ശക്തമാണ്. മന്ത്രമെന്നത് ആന്തരശബ്ദമാണ്. മഹാമന്ത്രം അർത്ഥമുള്ള വർണ്ണാക്ഷരമാണ്. അവ എല്ലാവ

ർക്കും ഉപയോഗിക്കാനാവും. ഘടം ഉണ്ടാക്കി
യാലും പക്ഷി ഉണ്ടാക്കിയാലും മനുഷ്യൻ ഉച്ച
രിച്ചാലും വർണ്ണം വർണ്ണം തന്നെയാണ്. യോ
ഗിക്ക് സകലജീവികളുടെ നാദവും അറിയാമെ
ന്ന് പതഞ്ജലി പറയുന്നത് അതുകൊണ്ടാണ്.
ശബ്ദാർത്ഥപ്രത്യയങ്ങളെ ഇതരേതരാദ്ധ്യാസം
കൊണ്ട്, പരസ്പരം വേർതിരിക്കാനുള്ള പ്രതി ഭ,
സംയമ,ധാരണ,ധ്യാന,സമാധികളാൽ സംഭരി
ച്ചാണ് പക്ഷികളുടെ കൂകുന്ന ശബ്ദത്തിലും
അസ്ഫുടവർണ്ണത്തിലും കൂടി അർത്ഥം കണ്ടെ
ത്തുന്നു. ശിക്ഷാസൂത്രത്തിൽ ഹ വിസർഗ്ഗം
മുതലായവ വക്ഷസ്സിൽനിന്ന് പുറപ്പെടുവിക്ക
ണം എന്നെല്ലാം പറയുന്നത് ഈ അർത്ഥഗ്രഹ
ണത്തിനാണ്.വർണ്ണത്തെ 64 ആയി വർദ്ധിപ്പിച്ചി
രിക്കുന്നത് താഴെ പറയുന്ന നിയമം വെച്ചാണ്..

1. ജിഹവാമൂലീയ, ഉപദ്ധ്മാനീയ, ഇവ
   വിസർജ്ജനീയത്തിൽ നിന്ന് വേർതിരിക്കണം.
2. 5 യമഅക്ഷരം  .നും,നൂം,ണും,ണൂം,മും ഇവ
   നാസികാവർണ്ണമായ ന,നാ,ണണാ, മ
   ഇവയിൽനിന്ന്.
3. ദ,ധ,യ,ര, ല,വ, ക്ഷ ഇവയുടെ ഹ്രസ്വവും
   ദീർഘവുമായ ഉച്ചാരണം.

ഇപ്രകാരം 8 മാതൃകകളെ 8 കൊണ്ട് ഗുണിച്ച് 64
മാതൃകകളുടെ കുലചക്രവും 64 വർണ്ണവും ഉണ്ടാ
ക്കുന്നു.കുലചക്രം വിശ്വവ്യാപകമാണ്. കന്തപാദൻ
പറയുന്നത്ഃ- മറ്റൊന്നിനെ കാണുകയോ,കേൾക്കുക
യോ, ചെയ്യുകയോ, സംസാരിക്കയോ, ചിന്തിക്ക യോ
തിന്നുകയോ ചെയ്യുമ്പോഴും സവികൽപ്പമായ ആ
ജ്ഞാനമല്ല, നിർവികൽപ്പജ്ഞാനമാണ് ആ ക്രി
യകളെ നിയന്ത്രിക്കുന്നത്. ശ്രദ്ധ ഒരിടത്തും കണ്ണ്
മറ്റൊരിടത്തുമാണ്. ഇപ്രകാരമാണ് പ്രാണൻ അനാ
യാസേന സഞ്ചരിക്കുന്നത്.സവികൽപ്പജ്ഞാനമല്ല,

നിർവികൽപ്പ ജ്ഞാനമാണ് നമ്മെ നിയന്ത്രിക്കുന്നത്. അതിനാലാണ് വിവിധവിഷയങ്ങളെ നാം മനസ്സിലാക്കുന്നതും ചെയ്യുന്നതും. പരാദേവി ഏകവും പൂർണ്ണവും സംവേദനസത്തയുമായി, വിമർശമയിക്രിയാശക്തിയായി ബോധപൂർവ്വമായ സൃഷ്ടിശക്തിയായി നമ്മിലിരിക്കുന്നതിനാലാണ് നമ്മുടെ പ്രതിഭാസർഗ്ഗം സംഭവിക്കുന്നതെന്ന് കലാകാരന്മാർ അറിയുന്നുണ്ട്. സർവ്വം സർവ്വാത്മകമെന്ന ആത്മബോധമാണ് നമ്മെ ലോകത്തിലുള്ള സകലത്തേയും അനുഭവിക്കാൻ ത്രാണിയുള്ളവരാക്കുന്നതുതന്നെ. അഭിനവഗുപ്തൻ പറയുന്നുഃ- ഞാൻ എന്റെ ആനന്ദത്തിൽനിന്ന് പരമാർത്ഥചമത്കൃതിയായ ആ സത്യത്തെ, എങ്ങും വിരിയുന്നതും വിവിധവസ്തുക്കളായി വികസിക്കുന്നതുമായ വിഭേദശൂന്യത്തെ (ഭാവപടലേ പരിജ്ഞാഭമാന വിഭേദശൂന്യേ) പൂർണ്ണാവൃത്തിയായ അഹം എന്ന ദേവിയായി ,എങ്ങും പ്രകാശം പരത്തുന്നവളായ് (പ്രഥനസ്വഭാവാം) സ്വാത്മസ്ഥിതമായി സ്തുതിക്കുന്നു.

ഇത്.  വാമനന്റെ അദ്വയസമ്പത്തിവാർത്തികത്തിലെ സിദ്ധാന്തമാണ്. എല്ലാ വിധ ജ്ഞാനത്തിലും വർണ്ണദേവതകൾ ഒരുമിച്ച് ഉദിച്ച് അസാധാരണമായ ചമത്കാരരൂപമായ ആശയങ്ങൾ ഉദിപ്പിക്കും.സ്വഛന്ദതന്ത്രത്തിലെ കാലം എന്ന അദ്ധ്യായത്തിൽ, ഒരു പ്രാണകാലത്തിലെ, പതിനാറിലൊന്ന് ത്രുടിയിൽ, യോഗിയുടെ രണ്ടര വിരലിട പ്രാണകാലത്ത്, 60 ഉം അതിലിരട്ടിയും വർഷകാലം, 8 മാതൃക്കളുടെ ഉദയാസ്തമയം, 11 രുദ്രരും 10 ദിക്പാലരും 27 നക്ഷത്രവും 8 നാഗവും ഉദിച്ചസ്തമിക്കും. ഈ കാലാതീതാവസ്ഥ ഏറ്റവും പരമമായ സത്യമാണ്. ഭൗതികമായ കാലസീമിതമായ കാഴ്ചയല്ല സത്യം. അതീന്ദ്രിയബോധത്തിലെ കാലാതീതാവസ്ഥയാണ് സത്യം. അതാണ് ഒന്നു കാണുന്നു,മറ്റൊന്നിനാൽ

നിയന്ത്രിക്കപ്പെടുന്നു എന്ന് നേരത്തെ പറഞ്ഞത്. (കന്തപാദൻ).ആനന്ദശക്തിഭരിതമായ പ്രസരത്തിൽ അനാഹതനാദദശാശ്രയത്താൽ ധ്രുവധാമത്തിൽ അനുത്തരപാദത്തിലാണ്, സർഗ്ഗവിസർഗ്ഗപ്രതിഭ ഇരിക്കുന്നത്,അനുഭവിക്കുന്നത്.

ശിവത്രികോണം ബീജം




ശക്തിക്രികോണം. യോനി

ഷഡ്കോണമുദ്ര

ശിവനിൽ അവ്യക്തമായിരിക്കുന്ന പ്രമാണപ്രമേയ പ്രമാതൃക്കൾ ശക്തിയിൽ വ്യക്തമാവുന്നു. ശിവന്റെ അഹംവിമർശമായ പരാവാക്ക് ഇതാണ്. പാശ്ചാത്യസംഗീതത്തിൽ റജിസ്റ്റർ എന്നറിയുന്നത് ഇന്ത്യൻ സംഗീതത്തിലെ സ്ഥാനങ്ങളാണ് . മന്ദ്ര,മദ്ധ്യ, താരങ്ങളും, അതിമന്ദ്രമായ സ്ഥാനവും ഉണ്ട്. സ്ഥാ

നമനുസരിച്ച് അവയുടെ ഭേദം പ്രസിദ്ധമാണ്. അവ കൊണ്ട് അനന്തം രാഗമുണ്ടാക്കാം. അതുപോലെ വർണ്ണാക്ഷരങ്ങലാലും അനന്തം പദ,വാക്യങ്ങളോടെ അനന്തം സാഹിത്യകൃതികളുണ്ടാക്കാം. 8 മാതൃകക ളുടെ 64 വർണ്ണം, 51 അക്ഷരവർണ്ണം ഇവക്ക് മാറ്റ മില്ല. പക്ഷേ അവ രചിക്കുന്ന സാഹിത്യസൃഷ്ടികൾ അനന്തവും വിചിത്രവുമാണ്. 6000- 8000 പദ്യമു ള്ള ഉൽപ്പലന്റെ ഈശ്വരപ്രത്യഭിജ്ഞാടീക പോലെ .(ഇ ത് ലഭ്യമല്ല). ഓരോ പദവും മോഡേൺ ഭാഷയിൽ പറഞ്ഞാൽ ഒരു ജെസ്റ്റാൾട്ട് ആണ്. ക,ഷ,അ ഇവ ചേർന്ന ക്ഷ ശിവശക്തിസംയോഗമാണ്, കൂടബീജമാ ണ്. ക ഷ ഇവ ഹാലാന്തവർണ്ണം. അവയോട് അ ചേർന്ന കൂടബീജം. ഇത് നൃസിംഹബീജവുമാണ്. സോമാനന്ദൻ അഹം എന്നത് മാതൃകയുടെ പരി ഷ്കരിച്ച രൂപമാണെന്ന് പറയുന്നത് അ,ഹ, അം ഇവയുടെ ചേർച്ചയായതിനാലാണ്. അഹം 15 തിഥിരൂപമായ കാലവുമാണ്. (തിഥിനിത്യ). ബോധ ത്തിന്റെ സ്വഭാവം സ്പന്ദമാണെന്നും അദ്ദേഹം പഠി പ്പിച്ചിട്ടുണ്ട്. ഏറ്റവും ചെറിയ ചലനമാണ് സ്പന്ദം .പുരോഗതിക്ക് സ്പന്ദം,, ചലനം വേണം. സ്പന്ദ ചലനം ശിവശക്തിരൂപമാണ്. സാമാന്യവിശേഷച ലനമെല്ലാം ഇപ്രകാരം വ്യാഖ്യാനിക്കുന്നു .(കൈന റ്റിക്ക്) കാലത്താൽ ഗ്രസിക്കപ്പെടുക എന്നാൽ ക്രമസ്യ അദനം (ഭക്ഷണം) ചെയ്യപ്പെടുക. കാലത്താ ൽ വിഴുങ്ങപ്പെടുക. സൃഷ്ടിയോടൊപ്പം സംഹാര വും നടക്കുന്നു. അതിനെ തടുക്കാനാവില്ല. ഗ്രന്ഥരൂ പമായ ജ്ഞാനമെല്ലാം നശിച്ചാലും, ഗ്രന്ഥകാരന്മാ രെല്ലാം മരിച്ചാലും വർണ്ണമാതൃകകൾ, നിലനി ൽക്കും. ആ ബോധപ്രകാശം പരാവാഗ്രൂപമാണ്. അഹം മാതൃ കാരൂപമായി, സ്വരബീജമായി, ശിവ ശക്തിയോനിയായ വ്യഞ്ജനമായി എന്നും നിലനി ൽക്കും. ആദിക്ഷാന്തരൂപിണിയായ വർണ്ണമാതൃകാ

മാലിനിയെ അതിനാലാണ് പ്രധാനമായി ഭാഷാരൂ പിണിയായി ആരാധിക്കുന്നത്.

സോമാനന്ദൻ അഹ് വികൃതമായ ബാഹ്യമാതൃകാ രൂപവും അം അവികൃതമായ ആന്തരമാതൃകാരൂ പവുമെന്ന് പറയുന്നു. (അഹം).ശിവനിലെ സങ്കോച വികാസങ്ങളാണവ. ബോധത്തിന്റെ ക്രിയകളാണ്. സമുദ്രത്തിലെ തിര ഉയർന്നാലും സമുദ്രത്തിലടങ്ങു ന്നു. അതുപോലെ സ്പന്ദവും ശിവശക്തിബോധ മാകുന്ന സമുദ്രത്തിലെ തിര മാത്രമാണ്. സാമാന്യ സ്പന്ദം ശിവശക്തിയുടെ ആധാരസ്പന്ദവും വിശേ ഷസ്പന്ദം പ്രകൃതിഗുണങ്ങളുടെ സ്പന്ദവുമാണ്. വിശേഷസ്പന്ദം ശക്തിസ്പന്ദമാണ്. വർണ്ണം മനസ്സി ൽ മന്ത്രമായും ഉച്ചരിക്കപ്പെടുമ്പോൾ അക്ഷരവർണ്ണ മായും അറിയുന്നു. സ്വസ്വസംവേദനം രണ്ട് വിധം. ശിവാത്മകസംവേദനം പ്രതിഭാജ്ഞാനത്തിൽനിന്ന് ഉമ്ടാവുന്നു. അത് സ്വാഭാവികവും അകൃത്രിമവു മായി സർവ്വത്തിലും ശിവദർശനം ഉണ്ടാക്കുന്നു. രണ്ടാമത്തേത്, ഇന്ദ്രിയജന്യമായ സംവേദനം അപ്ര കാരമല്ല.

വിപര്യയം 5 തരം. തമസ്സ്,മോഹം,മഹാമോഹം, താമിശ്രം, അന്ധതാമിശ്രം . അശക്തി 28 തരം. ഇതിൽ 11 ഇന്ദ്രിയങ്ങളുടെ അശക്തിയും 17 ബുദ്ധി യുടെ അശക്തിയുമാണ്. തുഷ്ടി 9 തരം. ഇവ പ്ര കൃതി,ഉപാദാനം,കാലം,ഭാഗ്യം,ആർജ്ജനം,രക്ഷണം, ക്ഷയം, സംഗം, ഹിംസ ഇവയാണ്. സിദ്ധി 8 തരം. ഊഹം,ശബ്ദം,അദ്ധ്യയനം, മൂന്നുവിധമുള്ള ദുഃഖങ്ങ ളുടെ നാശം(ആദ്ധ്യാത്മികം,ആധിഭൌതികം, ആധി ദൈവിതം), സുഹൃത്പ്രാപ്തി, ദാനം. (സാംഖ്യകാ രിക കാണുക). മൂന്നുതരം അനുമാനം. പൂർവ്വവത്, ശേഷവത്, സാമാന്യതോദൃഷ്ടം. ഇവ കൂടാതെ ആ പ്തവചനം അനുസരിച്ചും അനുമാനിക്കാം. അതി നെ ശബ്ദപ്രാമാണം എന്നു പറയും. ഉപമാനപ്രമാ ണം

മറ്റൊരു വിധം അനുമാനമാണ്. ചുറ്റുപാടു കളെ വെച്ച് അന്യഥായോഗം അഥവാ അർത്ഥാപ ത്തി. പ്രതീത്യനുദയം അഥവാ ഉപരമപ്രമാണം എന്നതിൽ ഒരു വസ്തുവെ അറിഞ്ഞുകഴിഞ്ഞാൽ അതിലുള്ള ആശ അസ്തമിക്കുന്നു അഭാവം കൊ ണ്ടുള്ള അനുമാനമാണ് അടുത്തത്.

ശുദ്ധവിദ്യ ശുദ്ധവിദ്യാതത്വമല്ല, ശിവവിദ്യ അഥവാ സഹജവിദ്യയാണ്. ഇത് ഖേചരിയുടെ ആദ്യരൂപ മാണ്. ശിവബോധമാണ്. ശിവന്റെ ഊർജ്ജശക്തിയാ ണ്. അത് വ്യക്തിയുടേതല്ല, സർവ്വഗമായ ശിവന്റേ താണ്. ദേവിയുടെ ചോദ്യം ഖേചരീസമത(ഖേചരീ സാമ്യം) സാക്ഷാത്കരിക്കാനാണ്. ഓരോ സാധക നും ഇതിനാണ് ശ്രമിക്കുന്നത്. സത്തർക്കം അധര വ്യായാമമോ ദുസ്തർക്കമോ അല്ല. ആഗമവാക്യ ത്തെ അപഗ്രഥിച്ച് ജ്ഞാനം നേടലാണ്. സത്തർക്കം യോഗത്തിന്റെ ഒരു അംഗമായി ശൈവാഗമം അംഗീ കരിക്കുന്നു, യോഗാംഗങ്ങൾ പ്രാണായാമം, ധ്യാനം, പ്രത്യാഹാരം, ധാരണ, സത്തർക്കം, സമാധി ഇവ യാണ് ശൈവാഗമത്തിൽ.

9. ചതുർദ്ദശയുതം ഭദ്രേ തിഥിശാന്തസമന്വിതം തൃതീയം ബ്രഹ്മസുശ്രോണീ ഹൃദയം ഭൈരവാത്മനഃ
10. ഏതന്നായോജിനീജാതോ നാരുദ്രോ ലഭതേ സ്ഫുടം ഹൃദയം ദേവദേവസ്യ സദ്യോ യോഗവിമുക്തിദം
11. അസ്യോച്ചാരേ കൃതേ സമ്യൻ മന്ത്രമുദ്രാ ഗണോ മഹാൻ സദ്യസ്തന്മുഖതാമേതി സ്വദേഹാവേശലക്ഷണം
12. മുഹൂർത്തം സ്മരതേ യസ്തു ചുംബകേന അഭിമുദ്രിതാഃ സ ബധ്നാതി തദാ സർവ്വം മന്ത്രമുദ്രാഗണം നരഃ

13. അതീതനാഗതാനർത്താൻ പൃഷ്ഠോസൌ കഥയത്യപി പ്രഹരാദ്യദഭിപ്രേതം ദേവതാരൂപം ഉച്ചരൻ.
14. സാക്ഷാത് പശ്യത്യസന്ദിഗ്ദ്ധം ആകൃഷ്ടം രുദ്രശക്തിഭിഃ പ്രഹരദ്വയമാത്രേണ വ്യോമസ്ഥോ ജായതേ സ്മരൺ
15. ത്രായേണ മാതര സർവ്വ യോഗീശ്വര്യോ മഹാബലാഃ വീര വീരേശ്വരഃ സിദ്ധ ബലവാൻ ഛാഗിനീഗണഃ
16. ആഗത്യസമയം ദത്വാ ഭൈരവേന പ്രചോദിതഃയഛാന്തി പരമം സിദ്ധിം ഫലം യദ്യ സമീഹിതം
17. അനേന സിദ്ധാ സേത്സ്യാന്തി സാധയന്തി ച മന്ത്രിണഃ ...
18. യത്കിഞ്ചിത് ഭൈരവേ തന്ത്രേ സർവ്വമസ്മാദ് പ്രസിദ്ധ്യതി അദൃഷ്ടമണ്ഡലോപ്യേവം.....

അമൃതബീജം, സൌബീജം ഇവയുടെ വർണ്ണനം.

ഹേ, ഭദ്രേ, മൂന്നാമത്തെ ബ്രഹ്മൻ( സ അഥവാ സത്) 14ആം സ്വരത്തോടു ചേർന്ന് സ്വരാന്തത്തിലെ വിസർഗ്ഗത്തോടു ചേരുന്നതാണ്, സൌഃ. (സ, ഔ, വിസർഗ്ഗം). അതാണ് ഭൈരവന്റെ ഹൃദയം. ഈ അമൃതബീജം ഭൈരവീയഹൃദയം നരഭവന്റേതാണ്. (തൃതീയം ബ്രഹ്മഭൈരവാത്മനാ ന ഭൈരവാത്മാഹൃദയം) അഥവാ മനുഷ്യരൂപമെടുത്ത ഭൈരവന്റെയാണ്. യോഗിനിയിൽനിന്ന് ജനിക്കാത്തവനും രുദ്രനോടു സംഗമിക്കാത്തവനും ഇത് (സൌ) ലഭിക്കയില്ല. പരമശിവന്റെ ഈ ഹൃദയബീജം യോഗവും മുക്തിയും ഒപ്പം തരുന്നു. ഈ മന്ത്രം ജപിക്കാനാരംഭിക്കുമ്പോൾ, അനന്തം മന്ത്രങ്ങളും മുദ്രകളും മുന്നിലെത്തി അവന്ന് നന്മ തരുന്നു. ഇതാണ് മന്ത്രം സ്വദേഹത്തിലാവേശിച്ചു എന്നതിന് തെളിവ്. (സ്വദേ

ഹാവേശലക്ഷണം).ഒരു മുഹൂർത്തമെങ്കിലും , മന്ത്ര ത്തിൽ ശ്രദ്ധിച്ച യോഗി, അഥവാ 48 മിനുട്ട് അതി നെ ബന്ധിച്ച് നിർത്തിയവൻ, സകല മന്ത്രങ്ങളേയും മുദ്രകളേയും തന്നിൽ നിയന്ത്രിച്ച് നിർത്തുന്നു. അവ ന്ന് ഭൂതവും ഭാവിയും പ്രവചിക്കാനും കഴിയുന്നു. ഒരു പ്രഹരകാലം(3 മണിക്കൂർ) ഏതു ദേവതയേ യും ആവാഹിച്ചുനിർത്താനും കണ്മുന്നിൽ കാണാ നും രുദ്രശക്തി കൊണ്ട് അവന്ന് സാധിക്കുന്നു. രണ്ടു പ്രഹരകാലത്തേക്കുള്ള ശ്രദ്ധ (6 മണിക്കൂർ) നേടുന്ന പക്ഷം, ശുദ്ധബോധാകാശത്തിൽ ഉറയ്ക്കു ന്നു. മൂന്നു പ്രഹരം (9 മണിക്കൂർ) ശ്രദ്ധ ഉറപ്പി ച്ചാൽ സകല മാതൃക്കളും മഹാബലമുള്ള യോഗീ ശ്വരികളും വീരന്മാരും വീരേശ്വരന്മാരും സിദ്ധ ന്മാരും ശാകിനിമാരും ഭൈരവനാൽ പ്രചോദിത രായി അവന്നു മുമ്പിലെത്തുന്നു,ആശിച്ച ഫലവും മോക്ഷവും തരുന്നു. ഈ മന്ത്രം അഭ്യസിക്കുന്നവർ, പൂർവ്വജന്മത്തിൽ യോഗം അഭ്യസിച്ച് ഈ ജന്മത്തി ൽ അതിന്റെ സിദ്ധി പൂർണ്ണമായി ലഭിച്ചവരാണ്. ഭാവിയിൽ ലഭിക്കയും ചെയ്യും.ഭൈരവതന്ത്രത്തിലെ എല്ലാ പൂർണ്ണതകളും ഈ ബീജമന്ത്രത്താൽ അനുഗ മിക്കപ്പെട്ടിരിക്കുന്നു.  മായീയമായ അണ്ഡത്തിലെ എല്ലാ ഭേദഭാവനകളും അമൃതബീജം നശിപ്പിക്കും. സകലജീവജാലങ്ങളുടേയും ഹൃദയത്തിലുള്ള അത് എല്ലായിടത്തുമുണ്ട്.

പ്രപഞ്ചം ഭൈരവാത്മകമാണ്. പ്രദർശിതമായ അ നുഭവം, യുക്തി, ഗുരൂപദേശം, ആഗമം ഇവയാ ലാണ് അതിനെ അറിയുന്നത്. ഭൈരവം എന്നാൽ ശക്തിയാണ്. അത് ഊർജ്ജമാണ്. സർവ്വസർവ്വാത്മ കതാ വപുസ്സാണ്. മനുഷ്യഹൃദയത്തിൽ ശിവശ ക്തി പരയിൽനിന്ന് അഭേദമായി സ്ഥിതിചെയ്യുന്നു. ത്രികതന്ത്രസാരപ്രകാരം സൌന്ദര്യവികാസമാണ് ആരാധന. ത്രികോണമദ്ധ്യത്തിലെ ആരാധന ഹൃദ

യാഹ്ലാദകാരിയാണ്. സകലവും ജ്ഞാനം, ക്രിയ എന്ന രണ്ട് മുദ്രകളാൽ വ്യാപിതമാണ്. ജ്ഞാനമുദ്രയും ശിവത്രികോണവും ആന്തരവും ക്രിയാമുദ്രയും ശക്തിത്രികോണവും ബാഹ്യവും ആണ് ദേവതകളിൽ വീരന്മാരിൽ ഇത് മറിച്ചാണ്. സമ്യക് ഉച്ചാരമെന്നത് ബാഹ്യോച്ചാരമല്ല. ആന്തരമായ സൂക്ഷ്മചലനമാണ്. അസ്യ ബീജസ്യോച്ചാരേ പ്രാണരൂപതയാം സമാവേശേന തവാത് ഹൃതമാത്രാ ഏവ ജ്ഞാനക്രിയാശക്തിശരീരമന്ത്രമുദ്രാ സദ്യ ഏവ സമ്മുഖതാം ഉച്ചാരയിതുർ ആഭിമുഖ്യാം പ്രതിപായന്തേ. (അഭിനവഗുപ്ത).ഈ മന്ത്രം ഉച്ച രിച്ച് യോഗി പ്രാണനിൽ ലയിക്കുന്നു. ജ്ഞാനക്രിയാരൂപങ്ങളായ മന്ത്രവും മുദ്രയും ആ ലയനം കൊണ്ടുതന്നെ യോഗിയിലേക്ക് തിരിഞ്ഞ് സർവ്വഫലപ്രാപ്തി കൊടുക്കുന്നു. ചുംബകപദം ശാക്തസ്പർശമാണ്. മദ്ധ്യനാഡിയായ സുഷുമ്നയിൽ ശക്തിചക്രാലിംഗനം സംഭവിക്കുന്നു. ചുംബകം കാന്തമാണ്. കാന്തം ഇരുമ്പിനെ ആകർഷിക്കുന്ന പോലെ ശാക്തസ്പർശം സാധകരെ ആകർഷിക്കു ന്നു. വീരന്മാർ അഘോരാദികളാണ്. അഘോരൻ അനന്തഭട്ടാരകനാണെന്ന് പ്രസിദ്ധമാണ്. വീരൻ ശിവനിലേക്ക്തിരിഞ്ഞ ബുദ്ധിയും ക്രിയേന്ദ്രിയങ്ങളുമാണ്. വീരേശ്വരന്മാർ നവാത്മമന്ത്രവുമായി സംബന്ധപ്പെട്ടവരാണ്. ശക്തിചക്രത്തിൽ അഭ്യാസം കൊണ്ട് വിഭൂതി നേടിയവരാണ് സിദ്ധന്മാർ. (തച്ചക്രഭ്യാസാർജ്ജിതവിഭൂത്യശ്ച സിദ്ധ ജയന്തേ.)ശാകിനിമാർഖേചരികളിൽനിന്ന് അന്യമാണ്. ശാകിന്യാനാം ശക്തിനാം ഖേചര്യാദിഭേദഭിന്നാനാം . അവരും യോഗിനീസമൂഹമാണ്.

പര

പരാതീത

അപര പരാപര

ത്രികോണമദ്ധ്യത്തിലെ ബിന്ദു പരാതീത. ശിവശക്തിസംയോഗം ആന്തരമായ ജ്ഞാനമുദ്രയാണ്, ബാഹ്യസംയോഗമായ ക്രിയാമുദ്രയല്ല. വീരന്മാരും യോഗിനിമാരും ഖേചരീശക്തി നേടുന്നു.വീരയോഗിനീസംയോഗം ആദിയാഗമെന്ന് പറയപ്പെടുന്നു.സ്മരാനന്ദം സ്മരണ കൊണ്ട് വരുന്ന ആനന്ദ മാണ്. ചതുർദശയുതം, ത്രിതയം ബ്രഹ്മ എന്നതിനെ 16 വിധത്തിലാണ് അഭിനവഗുപ്തൻ വ്യാഖ്യാനി ച്ചിരിക്കുന്നത്. ഇവിടെ ഗ്രന്ഥവിസ്താരം ആലോചി ച്ച് വളരെ സംക്ഷിപ്തമായി മാത്രമാണ് പറഞ്ഞിരിക്കുന്നത്. അനുത്തരമായ ശിവന്റെ പഞ്ചശക്തി ചിത്, ആനന്ദം, ഇഛ,ജ്ഞാനം, ഉന്മേഷം ഇവയാണ്. വേദകവേദ്യതാദാത്മ്യം കൊണ്ട് സാധകനും ഇതെല്ലാം ലഭിക്കുന്നു. ജ്ഞാനത്തിനും ക്രിയക്കുമിടയിലെ ശൂന്യാദിശൂന്യം എന്ന അവസ്ഥയെ വ്യോമസമാധി എന്ന് മിസ്റ്റിക്കുകൾ അറിയുന്നു. ഋ ഈ സമാധിയു ടെ ആനന്ദാനുഭവത്തിന്റെ ആദ്യഘട്ടമാണ്. ഈ സമാധിയുടെ 4 ഘട്ടം ഇങ്ങനെഃ-

1. ഋ. ചഞ്ചലമായ വ്യോമസമാധിയും തുടർന്നുവരുന്ന പ്രമാണതേജസ്സും (ജ്ഞാനതേജസ്സ്)

2. ഌ അൽപ്പം അചഞ്ചലമായ വ്യോമസമാധിയും തുടർന്നുവരുന്ന പ്രമാണതേജസ്സും
3. ല്യ. അർദ്ധഅചഞ്ചലമായ വ്യോമസമാധിയിൽ വരുന്ന പ്രമാതൃതേജസ്സ് (ജ്ഞാതാവിന്റെ തേജസ്സ്)
4. ല്യൂ. പൂർണ്ണാചഞ്ചമായ വ്യോമസമാദിയിലെ പ്രമാതൃതേജസ്സ്.

അമൃതബീജങ്ങളെ ഇപ്രകാരം അറിയണം. (ഈ വർണ്ണാക്ഷരങ്ങളും അവയുടെ ലിപികളും മലയാള ഭാഷയിൽനിന്ന് തീരെ അപ്രത്യക്ഷമായിരിക്കുന്നു). ഈശ്വരപ്രത്യഭിജ്ഞയിൽ ഭൈരവാവസ്ഥയിലേക്ക് മറ്റെന്തിനേക്കാളും എളുപ്പം നയിക്കുന്നത് സ എന്ന വർണ്ണമാണെന്ന് പറയുന്നു. സൌന്ദര്യലഹരിയുടെ ഏറ്റവും ഉത്തമമായ വർണ്ണമാണ് സ. അതില് മറ്റെല്ലാം വർണ്ണവും അടങ്ങുന്നു. സത്യവും സുഖ വും സമ്പത്തും സത്തയും സകാരത്തിലാരംഭിക്കു ന്നു. സുഖാനുഭവത്തിന്റെ സീൽക്കാരശബ്ദവും സ എന്ന അക്ഷരത്തിലാണ്. അമൃതബീജത്തെ അനുഭ വിച്ചവർ താവതി സത്യപദേ അനുപ്രവേശാത്. സംയമം അഭ്യസിക്കുന്ന യോഗിയും ഈ പദം പ്രാപിക്കുന്നു. സ വർണ്ണത്തോട് ഔ, വിസർഗ്ഗം ചേരുന്ന മന്ത്രം ഇപ്രകാരം അറിയേണ്ടതാണ്. പൃഥ്വി,മ മായ,പ്രകൃതി എന്ന് മൂന്നു മണ്ഡലത്തി ലും സകാരവും നാലാമത്തെ അണ്ഡമായ ശക്തിമ ണ്ഡലത്തിൽ ഔ എന്ന ത്രിശൂലവും വിസർഗ്ഗത്തില് (അഃ) ശിവനുമുണ്ട്. ഇപ്രകാരമാണ് പരയെ വിവ രിക്കുന്നത്. (മാലിനീവിജയം)സൃഷ്ടിബീജം ഒന്നേയു ള്ളു, സൌ. ഒരേഒരു മുദ്രയേയുള്ളു ഖേചരി. എ ന്നും മാലിനീവിജയതന്ത്രം പറയുന്നു. ഇവ ലഭിച്ച വർ അന്യാദൃശമായ ശാന്തി അനുഭവിക്കുന്നു. ജീവൻ (സ) വാമജംഘാന്വിതമായ ഔവിനോട് യോ ജിച്ച്, പാരമ്പര്യക്രമാഗതമായി (വിസർഗ്ഗം) ജനിക്കു ന്നു എന്ന് ആലങ്കാരികമായും മാലിനീവിജയതന്ത്രം

പറയുന്നുണ്ട്. ന്യഗ്രോധബീജത്തിലെന്നപോലെ മഹാ വൃക്ഷം സൂക്ഷ്മമായി ഇരിക്കുന്നു. ജാത പ്രാദു ർഭൂത പ്രമാതൃഭാവ. വിസർഗ്ഗശക്തിയായ യോഗി നിയിൽനിന്ന് ഉണ്ടായ യോഗിനീഭൂവാണ് അമൃതബീ ജം അനുഭവിച്ച് ഭൈരവനുമായി സദ്യോഗം സംഭവിക്കുന്നത്. അഭിനവഗുപ്തൻ യോഗിനീഭൂവാ യിരുന്നു. .സൌവർണ്ണത്താൽ സകലസിദ്ധികളും മോക്ഷവും ലഭിക്കുന്നു. രുദ്രപദത്തിലെ രു (രോധ നം. സംഹാരം) ദ്ര (ദ്രാവണം, സൃഷ്ടി) ഇവയെല്ലാം ലഭിക്കുന്നു. അദൃഷ്ടമണ്ഡലങ്ങളുടേയും പതിയായി ഭവിക്കുന്നു. മാതൃക്കൾ ആന്തരശക്തികളാണ്, ഇന്ദ്രി യശക്തികളാണ്. ഇന്ദ്രിയശക്തിയും ഇന്ദ്രിയവൃത്തി യും ഒന്നല്ല. (ശക്തി ആന്തരം, വൃത്തി ബാഹ്യം).ഇ ന്ദ്രിയശക്തി അഭേദജ്ഞാനം. ഇന്ദ്രിയവൃത്തി ഭേദ ജ്ഞാനത്തോടു ബന്ധപ്പെട്ട കരണവൃത്തിയാണ്. സാ ധാരണക്കാരുടേത് ഇന്ദ്രിയവൃത്തിയും യോഗിയുടേ ത് ഇന്ദ്രിയശക്തിയുമാണ്.
അനന്തസംവിദൈക്യശാലി എന്നത്,
പ്രസാരഹൃദയവും സംഹാരഹൃദയവു മാണ്. അഹം പ്രസാരഹൃദയം. തിരിച്ചിട്ടത് (മ്-ഹ-അ) സംഹാരഹൃദയം. ഇവയെ ഹൃദയബീജം എന്നും പിണ്ഡനാഥം എന്നും പറയാറുണ്ട്. രണ്ടും അനന്തമായ അഹംബോധമാണ്.

19. അദൃഷ്ടമണ്ഡലോപി ഏവം യഃ കശ്ചിത് വേത്തി തത്വതഃ സ സിദ്ധിഭാഗ്ഭവേൻ നിത്യം സ യോഗീ സ ച ദീക്ഷിതാഃ

ബീജമന്ത്രമായ സൌ ഗ്രഹിച്ചവൻ മണ്ഡലം ദർശി ക്കാത്തവനാണെങ്കിലും കൂടി അവൻ അനന്തമായ പൂർണ്ണതയുടെ ആനന്ദം അനുഭവിച്ച് സിദ്ധിഭാ ക്കായി ഭവിക്കും. അവനാണ് യഥാർത്ഥയോഗി,

യഥാർത്ഥദീക്ഷിതൻ. മണ്ഡലം ദേവതയുടെ വാസ സ്ഥാനമാണ്. യോഗിനിമാരുമായി സംഗമമില്ലാത്ത വനും അപ്രാപ്തമേളകനുമായാലും , ശാക്തോ പായനിഷ്ഠ ഇല്ലാത്തവനും  മണ്ഡലം കാണാത്ത വനും കൂടി ബോധാനുഭവം ലഭിച്ച് ശാംഭവബോ ധമുള്ളവനായി ഭവിക്കും. മണ്ഡലം നാഡീമണ്ഡ ലവുമാണ്. അതിലൂടെ പ്രാണോർജ്ജം (ശക്തി) ഒഴുകുന്നു. യോഗശക്തി കൊണ്ട് നാഡീമണ്ഡലം നിയന്ത്രിക്കാത്തവനും ശാംഭവബോധം ലഭിക്കു മെന്നും അർത്ഥം എടുക്കാം. ദീക്ഷയോ മണ്ഡല ചക്രപൂജയോ ഇല്ലാതെയും ബോധം വരും എന്ന് ഉറപ്പിച്ച് പറയുന്നു. ഏവമേവ എന്നതിന് പെട്ടെ ന്ന് എന്നാണ് സാരം. യ കശ്ചിത് . ആരാണോ പരമമായ പരാശക്തിപാതാനുഗ്രഹം കിട്ടിയത് അവൻ മാത്രം അറിയുന്നു.(വേത്തി), ഇതാണ് ദീക്ഷ,ഇതാണ് ദീക്ഷ എന്ന്,മറ്റെന്താണ് ദീക്ഷ എന്ന്.
ഗുരുസഹായമില്ലാതെ പുസ്തകത്തിൽനിന്ന് മന്ത്രം പഠിച്ചവൻ വിഷമതകൾ വരാമെന്ന് പറ യുന്നത് മറ്റ് മന്ത്രങ്ങളെ സംബന്ധിച്ചാണ്. സൌബീ ജമന്ത്രത്തെയല്ല. ഇത് ഭൈരവന്റെ ഹൃദയമന്ത്രമാ ണ്. സ്വയംഗൃഹീതമന്ത്രേണ മന്ത്രശ്ച ക്ലിഷ്യന്തേ ചാൽപ്പ ബുദ്ധയഃ ലിപിസ്ഥിഷ്ഠസ്ഥു യോ മന്ത്രോ നിർവീര്യോ നിർവീര്യഃ സോത്രകൽപ്പിതഃ

ത്രിശൂലത്തിന്റെ ഓരോ മുനയിലും ഓരോ വെള്ള ത്താമര. ഇതാണ് ത്രികയിലെ പരാത്രിശിഖാമണ്ഡ ലം. ദീക്ഷ സമയത്ത് ഇത് വരയ്ക്കും. ദീ ദീയതേ ജ്ഞാനം. ക്ഷ ക്ഷീയതേ പാപം . ഇതാണ് ദീക്ഷാപ ദത്തിന് അർത്ഥം.

20. .. അനേന ജ്ഞാതമാത്രേണ ജ്ഞായതേ സർവ്വശക്തിഭിഃ ശാകിനീകുലസാമാന്യോ ഭവേദ് യോഗം വിനാപി ഹി

സൌബീജമന്ത്രം അറിഞ്ഞവൻ യോഗം കൂടാതെ യും സർവ്വശക്തിസാമാന്യം കൊണ്ട് ഈശ്വരതന്മ യത ലഭിക്കും. മായാനിർമ്മിതമായ ശരീരം വീഴുമ്പോൾ ശാകിന്യാദി കുലദേവതകളുടെ വി ശേഷസ്പന്ദത്തിനും ഉപരിയായ സ്പന്ദം ലഭി ക്കും. (സാമാന്യസ്പന്ദം ദൈവീകശക്തിയുടെ അകുലരൂപമാണ്) സാമാന്യസ്പന്ദരൂപോ അകുലരൂപഃ.

ഏതത്സമാവേശാഭ്യാസാത് (സൌമന്ത്രാഭ്യാസത്താ ൽ) എന്ന് അനേന ജ്ഞാനമാത്രേണ എന്നതിന് അ ഭിനവഗുപ്തൻ അർത്ഥം കൊടുക്കുന്നു.

21. അവിധിജ്ഞോ വിധാനജ്ഞോ ജായതേ യജനം പ്രതി

വിധിജ്ഞാനം ഇല്ലാത്തവനും കൂടി യജനസംബ ന്ധമായ വിധിജ്ഞാനം വന്നുചേരുന്നു. ഭോഗോ പായവിചിന്തകനായി കാലം കഴിക്കുന്നവനായ, ജ്ഞാനമോ ക്രിയയോ അറിയാത്തവൻ വെറും പശുവാണെന്ന് കിരണാഗമം. അവൻ മായയിൽ മുങ്ങിക്കിടക്കുകയാണ്. അപ്രകാരമുള്ള മൃഗതു ല്യനും കൂടി സൌമന്ത്രജ്ഞാനം കൊണ്ട് ജ്ഞാനി യാവുന്നു.

22. കാലാഗ്നിം ആദിതഃകൃത്വാ മായാന്തം ബ്രഹ്മദേഹഗം ശിവോ വിശ്വാദ്യനന്താന്ത പരം ശക്തിത്രയം മതം.

കാലാഗ്നി മുതലുള്ള മായവരെയുള്ള 31 തത്വം ബ്രഹ്മശരീരത്തിലിരിക്കുന്നു. അനാശ്രിതശിവനും ശക്തിയും ( അനന്തഃ- അന, അന്ത, അന്തഃ) എന്ന് വിസ ർഗ്ഗത്തിലും ഇരിക്കുന്നു. ബാക്കിയുള്ള പര

ഔ (ശുദ്ധവിദ്യ അഥവാ വിശ്വാദി) മുതലുള്ള ശക്തിത്രയം (ശക്തിത്രിശൂലം) സദാശിവ, ഈശ്വ ര,ശുദ്ധവിദ്യാസ്വഭാവമായ ഇഛാ,ജ്ഞാനക്രിയാ ശക്തികളാണ്. ശക്തിത്രിശൂലമാണ് പരം മതം. കാലാഗ്നി ഭുവനജാതികളുടെ ആദ്യത്തെ ഭുവന മാണ്. കാലാഗ്നി. കാലാഗ്നിം ആദിത കൃത്വാ മായാന്തം. കാലാഗ്നി മുതൽ  മായ വരെ ബ്രഹ്മസ്വരൂപമായ സ എന്ന വർണ്ണത്തിലാണ്. വിശ്വാദി ശുദ്ധവിദ്യ മുതൽ ശക്തിയോടുകൂടിയ ശിവൻവരെ അനന്തഃ അതിനെ പിരിച്ചെഴുതി യാൽ അ ,അന്ത, വിസർഗ്ഗം. അകാരം മുതലുള്ള വർണ്ണസ്വരങ്ങളുടെ അന്തമായ വിസർഗ്ഗം. പരം വിസർഗ്ഗാത്മകം വികസിച്ച് ശുദ്ധവിദ്യ, ഈശ്വര. സദാശിവം. ശക്തിത്രയം ഇഛാ,ജ്ഞാനം,ക്രിയാ. സ ,ഔ അഃ സൌ. സകാരത്തിൽ ഭൂമിമുതൽ മായ വരെ 31 തത്വം. ഔ ശുദ്ധവിദ്യ,ഈശ്വര, സദാശിവതത്വം. അഃ ശിവശക്തി. ഇപ്രകാരം ആകെ 36 തത്വവും സൌമന്ത്രത്തിലുണ്ട്..

സ ബ്രഹ്മദേഹം. ഓം തത് സത് ബ്രഹ്മമെന്ന് ഭഗ വദ്ഗീത. ഇതിലെ സത് എന്നതിലെ സ ഇവിടെ ബ്രഹ്മദേഹമായി എടുക്കുന്നു. തൃതീയം ബ്രഹ്മഃ ബ്രഹ്മത്തിന്റെ മൂന്നാം നാമം. അ അനന്തനാണ്. ത്രികയിൽ സകലവികാസത്തിനും കാരണം അന ന്തമാണ്. അഃ വിസർഗ്ഗത്തോടുകൂടിയത് ഈ വി കാസമാണ്. പരം പിന്നെയുള്ളത് എന്നും പരമ മായത് എന്നും രണ്ട് അർത്ഥത്തിലാണ് പ്രയോ ഗം. ശക്തിത്രയത്തിൽ ഇഛ സദാശിവനും ജ്ഞാ നം ഈശ്വരനും ക്രിയ ശുദ്ധവിദ്യയുമാണ്.

23. തദന്തർവർത്തി യത്കിഞ്ചിത് ശുദ്ധമാർഗ്ഗേ വ്യവസ്ഥിതം അണുർവിശുദ്ധം അചിരാത് ഐശ്വരം ജ്ഞാനം അശ്നുതേ

ശുദ്ധമാർഗ്ഗത്തിൽ വ്യവസ്ഥിതമായ സൌവിലാണ് പ്രപഞ്ചത്തിലെ എല്ലാ ശുദ്ധമാർഗ്ഗവും വസ്തുക്ക ളും നിർമ്മലമായി അണുവിശുദ്ധമായി അന്തർവ ർത്തികളായി ഇരിക്കുന്നത്.സൌജ്ഞാനത്താൽ ആ അണുവിശുദ്ധമായ, ഐശ്വരമായ ജ്ഞാനത്തെ അ ചിരേണ പ്രാപിക്കുന്നു. ഭേദാഭേദവും ഭേദചിന്തയു ള്ളതുമായി എന്തല്ലാം പ്രപഞ്ചത്തിലുണ്ടോ, അതെ ല്ലാം സൌവർണ്ണത്തിൽ ശുദ്ധമായി ഭേദരഹിതമായി ഇരിക്കുന്നു. അണു ശ്വാസം കഴിക്കുന്നതാണ്. അഥ വാ സീമിതമായ അനുഭവമുള്ളതും സീമിതമായി വാക്കുകളുച്ചരിക്കുന്നതും. അത്തരം ആളുകളും കൂടി, സൌവർണ്ണം അറിഞ്ഞാൽ ജീവിച്ചിരിക്കു ന്നവരിൽ വെച്ച് ഉത്തമനായി ഭവിക്കും . മൂർദ്ധ ന്യോ ഭവൻ. ഈ മന്ത്രപ്രഭാവം കൊണ്ട് ശിവ ജ്ഞാനം വേഗം പ്രാപിക്കും.

24. തച്ചോദകഃശിവോജ്ഞായഃസർവ്വജ്ഞഃ പരമേശ്വരഃ സർവ്വഗോ നിർമ്മല സ്വഛ തൃപ്ത സ്വായതനഃശുചി.

ഡോദകൻ(ഗുരു) സൌവർണ്ണമന്ത്രം അറിയുന്നവ നാണെങ്കിൽ, അദ്ദേഹം ശിവൻ തന്നെയാണെന്ന് കരുതണം. ഈ മന്ത്രം കൊണ്ട് പ്രചോദിപ്പിക്കു ന്നവൻ ശിവനാണ്. സർവ്വജ്ഞനായ പരമേശ്വര നാണ്. നിർമ്മലനും സർവ്വഗനും തൃപ്തനും ശുചിയും സ്വായതനം അഥവാ സ്വസ്വഭാവം (ശി വഭാവം) പ്രാപിച്ചവനുമാണ്. ശിവനു മാത്രമേ സൌമന്ത്രത്താൽ മറ്റൊരാളെ പ്രചോദിപ്പിക്കാനാവൂ.

25. യഥാ ന്യഗ്രോധബീജസ്ഥഃ ശക്തിരൂപോ മഹാദ്രുമം തഥാ ഹൃദയബീജസ്ഥം ജഗദേതച്ചരാചരം
26. ഏവം യോ വേത്തി തത്വേന തസ്യ നിർവ്വാണഗാമിനി ദീക്ഷാ ഭവത്യസന്നിഗ്ദ്ധാ തിലാജ്യാഹൂതിവർജ്ജിതാ

എപ്രകാരം മഹാവൃക്ഷമായ ന്യഗ്രോധം സൂക്ഷ്മ ശക്തിരൂപമായി അതിന്റെ ബീജത്തിൽ അടങ്ങിയിരിക്കുന്നുവോ, , അപ്രകാരം ചരാചരാത്മകമായ മഹാവിശ്വം ശിവഹൃദയത്തിൽ (സൌവർണ്ണമന്ത്രരൂപമായി) അടങ്ങിയിരിക്കുന്നു. ഈ മന്ത്രത്തെ അതിന്റെ തത്വസമേതം അറിയുന്നവൻ ദീക്ഷ കൊടുക്കുന്ന പക്ഷം അത് ആഹൂതിയോ, തില,ഘൃത ഹോമമോ ഇല്ലാതെയും നിർവ്വാണഗാമിനിയായിരിക്കും, നിര്വ്വാണത്തിലേക്ക് നയിക്കും. സ്പന്ദകാരികപ്രകാരം ഇതാണ് അമൃതതത്വത്തിലേക്കുള്ള മധു. ഇതാണ് നിർവ്വാണദീക്ഷ. ശിവതാദാത്മ്യത്തിന് ഇതാണ് ഉത്തമമാർഗ്ഗം. ത്രികശാസ്ത്രം മറ്റു ശാസ്ത്രങ്ങളേക്കാളും കുലശാസ്ത്രത്തേക്കാളും ഉത്തമമായിരിക്കുന്നതും ഈ നിർവ്വാണമന്ത്രം ഉള്ളതിനാലാണ്. മറ്റെല്ലാം ദീക്ഷകളും ഇതിനേക്കാളും താഴെയാണ്. ജീവിതഭോഗങ്ങൾക്കുള്ളതാണ്. കാലദേശങ്ങളുടെ ജ്ഞാനവും ഉയർന്ന തത്വജ്ഞാനവും വെച്ച തുലാസിന്റെ തട്ട് ഭോഗജ്ഞാനം വെച്ച തട്ടിനേക്കാളും കനം കൂടും. സംവേദനക്ഷമത 36 തത്വങ്ങളേക്കാളും കൂടും. സൌവർണ്ണമായ ഹൃദയബീജത്തിലേക്ക് സംവേദനം ലഭിക്കുന്ന ദീക്ഷ വീരന്മാർക്കും യോഗിനിമാർക്കും സംവിത്തിലേക്ക് പ്രവേശിക്കാനുള്ള ദീക്ഷയാണ്. ഇപ്രകാരം കൃതദീക്ഷിതരായവർക്ക്, ഭൈരവനെന്ന ചക്രേശ്വരൻ (ബാഹ്യ വും

ആന്തരവുമായ രശ്മിദേവതാദ്വാദശാക) സ
തതോദിതമായ അവസ്ഥയിൽ പരസത്തയെ, അമാ
യീയമായ സത്യത്തെ പ്രകാശിപ്പിക്കുന്നു.
സകലശാസ്ത്രവും ഇപ്രകാരം പറയുന്നുഃ- ഹൃദയ
ബീജം അഥവാ സൌ എന്ന ത്രികാസാരത്തെ ഉപാ
സിക്കുന്നവന്ന്, പ്രഭു ശരീരത്തിലേക്ക് പ്രവേശിച്ച്
ജ്ഞാനം തരുന്നു. അനുത്തരസത്തയുടെ പ്രഭാവം
ബാഹ്യപൂജ ഇല്ലാതെയും ഇവിടെ സംഭവിക്കുന്നു.

27. മൂർദ്ധ്നി വക്ത്രേ ച ഹൃദയേ ഗുഹ്യേ
മൂർത്തൌ തഥൈവ ച ന്യാസം കൃത്വാ ശിഖം
ബദ്ധ്വാ സപ്തവിംശതിമന്ത്രിതം

മൂർദ്ധാവിൽ ന്യാസം ചെയ്ത്, ക്രമത്തിൽ മുഖം,
ഹൃദയം, ഗുഹ്യം, ശരീരമാകെ 27 മന്ത്രം ന്യാസം
ചെയ്യണം. ശിഖ ബന്ധിക്കണം.ഇത് വീരന്മാരും
യോഗിനികളും ഒരുമിച്ചാണ് ചെയ്യുക. ഓരോ
ഭാഗത്തും 5 പ്രാവശ്യം മന്ത്രം ജപിക്കണം. ശിവ ന്റെ
ഈശാന,തത്പുരുഷ,അഘോര,വാമദേവ, സ
ദ്യോജാതന്മാരുടെയും മാതൃകാ,മാലിനിമാരുടെയും
മന്ത്രം ജപിക്കണം. മാതൃകാമന്ത്രം അക്ഷ ഹ്രീം.
മാലിനീമന്ത്രം നഫ ഹ്രീം. ആവർത്തനം ഇപ്രകാര
മാണ് വേണ്ടത്.

1. ആദ്യത്തെ ആവർത്തനം
    - അക്ഷ ഹ്രീം ഈശാനമൂർദ്ധ്നേ നമഃ
    - നഫ ഹ്രീം തത്പുരുഷ വക്ത്രായ നമഃ
    - അക്ഷ ഹ്രീം അഘോരഹൃദയായ നമഃ
    - നഫ ഹ്രീം വാമദേവഗുഹ്യായ നമഃ
    - അക്ഷ ഹ്രീം സദ്യോജാതമൂർത്തയ നമഃ
2. രണ്ടാം ആവർത്തനം
    - അക്ഷ ഹ്രീം തത്പുരുഷമൂർദ്ധ്നേ നമഃ

- നഫ ഹ്രീം അഘോരവക്ത്രായ നമഃ
- അക്ഷ ഹ്രീം വാമദേവഹൃദയായ നമഃ
- നഫ ഹ്രീം സദ്യോജാതഗുഹ്യായ നമഃ
- അക്ഷ ഹ്രീം ഈശാനമൂർത്തയേ നമഃ

3. മൂന്നാം ആവർത്തനം.
    - അക്ഷ ഹ്രീം അഘോരമൂർദ്ധ്നേ നമഃ
    - നഫ ഹ്രീം വാമദേവവക്ത്രായ നമഃ
    - അക്ഷ ഹ്രീം സദ്യോജാതഹൃദയായ നമഃ
    - നഫ ഹ്രീം ഈശാനഗുഹ്യായ നമഃ
    - അക്ഷ ഹ്രീം തത്പുരുഷമൂർത്തയേ നമഃ
4. നാലാം ആവർത്തനം
    - അക്ഷ ഹ്രീം വാമദേവമൂർദ്ധ്നേ നമഃ
    - നഫ ഹ്രീം സദ്യോജാതവക്ത്രായ നമഃ
    - അക്ഷ ഹ്രീം ഈശാനഹൃദയായ നമഃ
    - നഫ ഹ്രീം തത്പുരുഷഗുഹ്യായ നമഃ
    - അക്ഷഹ്രീം അഘോരമൂർത്തയ നമഃ
5. അഞ്ചാം ആവർത്തനം
    - അക്ഷ ഹ്രീം സദ്യോജാതമൂർദ്ധ്നേ നമഃ
    - നഫ ഹ്രീം ഈശാനവക്ത്രായ നമഃ
    - അക്ഷ ഹ്രീം തത്പുരുഷഹൃദയായ നമഃ
    - നഫ ഹ്രീം അഘോരഗുഹ്യായ നമഋ
  - അക്ഷ ഹ്രീം വാമദേവമൂർത്തയേ നമഃ

(ഇവ 25 മന്ത്രം)

ഇനി ശിഖാബന്ധനത്തിന് 27 മന്ത്രം.

1. സൃഷ്ടിരൂപേചരാത്മികായപരാരൂപായ ശിഖായ ബന്ധനം കരോമി നമഃ
2. സൃഷ്ടിരൂപേചരാപരാപരരൂപായ ശിഖായ ബന്ധനം കരോമി നമഃ

3. സൃഷ്ടിരൂപേച്ഛ അപരാരൂപായ ശിഖായ ബന്ധനം കരോമി നമഃ
4. സൃഷ്ടിരൂപജ്ഞാനാത്മികായപരാരൂപായ ശിഖായ ബന്ധനം കരോമി നമഃ
5. സൃഷ്ടിരൂപജ്ഞാനാത്മികായപരാപരാരൂപായ ശിഖായ ബന്ധനം കരോമി നമഃ
6. സൃഷ്ടിരൂപജ്ഞാനാത്മികായ അപരാരൂപായ ശിഖായ ബന്ധനം കരോമി നമഃ
7. സൃഷ്ടിരൂപക്രിയാത്മികായ പരാരൂപായ ശിഖായ ബന്ധനം കരോമി നമഃ
8. സൃഷ്ടിരൂപക്രിയാത്മികായ പരാപരാരൂപായ ശിഖായ ബന്ധനം കരോമി നമഃ
9. സൃഷ്ടിരൂപക്രിയാത്മികായ അപരായ ശിഖായ ബന്ധനം കരോമി നമഃ

ഇതുപോലെ 9 വീതം സ്ഥിതിരൂപാത്മകവും സംഹാരരൂപാത്മകവുമായ മന്ത്രം .ആകെ 27.

28. ഏകൈകം തു ദിശാം ബന്ദം ദശാനാം അപി യോജയേത് താലത്രയം പുരാ ദത്വാ സശബ്ദം വിഘ്നശാന്തയേ

10 ദിശകളിലും സൌ എന്ന മന്ത്രം കൊണ്ട് വിഘ്നനാശനത്തിനായി 3 പ്രാവശ്യം കൈകൊട്ടി, താളം കൊട്ടി, മദ്ധ്യമവാണിയിൽ(ആന്തരം) സ, ഔ, അഃ എന്ന് ഓരോ താളത്തിലും ഓരോന്ന് വീതം ഉച്ചരിക്കണം.

സൌ ഇന്ദ്രദിശാബന്ധനം കരോമി നമഃ

സൌ അഗ്നിദിശാബന്ധനം കരോമി നമഃ

സൌ യമദിശാബന്ധനം കരോമി നമഃ

സൌ നൈരൃത്യദിശാബന്ധനം കരോമി നമഃ

സൌ വരുണദിശാബന്ധനം കരോമി നമഃ

സൌ വായുദിശാബന്ധനം കരോമി നമഃ

സൌ കുബേരദിശാബന്ധനം കരോമി നമഃ

സൌ ഈശാനദിശാബന്ധനം കരോമി നമഃ

സൌ ഊർദ്ധ്വദിശാബന്ദനം കരോമി നമഃ

സൌ അധോദിശാബന്ധനം കരോമി നമഃ

29. ശിക്ഷാസംഖ്യാഭിജപ്തേന
തോയേനാഭ്യുക്ഷ യേത് തതഃ പുഷ്പാദികം ക്രമാത്
സർവ്വം ലിംഗേ വാ സ്ഥണ്ഡിലേത്തവാ

ജലത്തെ ഇതേ സംഖ്യ മന്ത്രം കൊണ്ട് (27) ശുദ്ധ
മാക്കി ആ ജലം പുഷ്പത്തിൽ തളിക്കണം. മറ്റു
പൂജാദ്രവ്യങ്ങളിലും തളിക്കണം. വീരൻ സ്ഥണ്ഡി
ലത്തിലും (സ്ത്രീയോനി) യോഗിനി ലിംഗത്തിലു
മാണ് തളിക്കേണ്ടത്.

30. ചതുർദ്ദശാഭിജപ്തേന പുഷ്പേനാസന
കൽപ്പനാ തത്ര സൃഷ്ടിം യജേത് വീരഃ
പുനരേവാസനം തതഃ

പുഷ്പാസനം കൽപ്പിച്ച്, 14 മന്ത്രങ്ങളെ ഓരോ
ബിന്ദുവായി അ മുതൽ ഔ വരെയുള്ള സ്വര ങ്ങളിൽ
വിന്യസിക്കുക. ഈ ആസനത്തിൽ വീരൻ
സൃഷ്ടിബീജം(ഹൃദയബീജം) ആരാധിക്കുന്നു. ഇതേ
പോലെ മറ്റൊരു ആസനവും കൽപ്പിച്ച് ആരാധി
ക്കുന്നു.

അം ആസനപുഷ്പം ശോധയാമി നമഃ

ആം ആസനപുഷ്പം ശോധയാമി നമഃ

ഇം ആസനപുഷ്പം ശോധയാമി നമഃ

ഈം ആസനപുഷ്പം ശോധയാമി നമഃ

ഉം ആസനപുഷ്പം ശോധയാമി നമഃ

ഊം ആസനപുഷ്പം ശോധയാമി നമഃ

ഋം ആസനപുഷ്പം ശോധയാമി നമഃ

ൠം ആസനപുഷ്പം ശോധയാമി നമഃ

ഌം ആസനപുഷ്പം ശോധയാമി നമഃ

ൡം ആസനപുഷ്പം ശോധയാമി നമഃ

എം ആസനപുഷ്പം ശോധയാമി നമഃ

ഐം ആസനപുഷ്പം ശോധയാമി നമഃ

ഓം ആസനപുഷ്പം ശോധയാമി നമഃ

ഔം ആസനപുഷ്പം ശോധയാമി നമഃ

ഇതാണ് ചതുർദ്ദശം മന്ത്രം.

31. സൃഷ്ടിം തു സംപുടീകൃത്യാ പശ്ചാത് യജനം ആരഭേത് സർവ്വതത്വസുസമ്പൂർണ്ണം സർവ്വാഭരണഭൂഷിതം
32. യജേത് ദേവീം മഹേശാനീം സപ്തവിംശതി മന്ത്രിതം തതഃ സുഗന്ധിപുഷ്പൈസ്തു യഥാശക്ത്യാ സമർച്ചയേത്
33. പൂജയേത് പരയാ ഭക്ത്യാ ആത്മാനം ച നിവേദയേത് ഏവം യജനം ആഖ്യാതം അഗ്നി കാര്യേപ്യയം വിധിഃ

സൃഷ്ടിസമ്പുടീകരണശേഷം ആന്തരമായ ആരാധന (യജനം)ആരംഭിക്കുന്നു. എല്ലാ തത്വങ്ങളുടേയും ഇ രിപ്പിടമായ മഹേശാനിയെ പൂജിക്കുന്നു. സർവ്വാഭ രണഭൂഷിതയും 27 മന്ത്രങ്ങളാൽ പ്രതിഷ്ഠിതയും

ആയ പരമദേവിയെയാണ് ആരാധിക്കുന്നത്. സുഗ ന്ധപുഷ്പങ്ങളോടെ യഥാശക്തി (യോഗിനീശക്തിക ളോടുകൂടി) ദേവിയെ ആരാധിക്കുന്നു. ഇപ്രകാരം വീര,യോഗിനിമാർ ഭക്തിപൂർവ്വം സ്വാത്മനിവേദനം ചെയ്ത് മഹേശ്വരിയെ ആരാധിക്കുന്നു. ഇതേ വി ധിയാണ് അഗ്നിഹോത്രത്തിലും ആചരിക്കുന്നത്. (താന്ത്രിക,വൈദികവിധികളിലെ സാമ്യം. രണ്ടും ഒരേ മൂലത്തിൽനിന്ന് ഉണ്ടായത്).

സൃഷ്ടിസമ്പുടീകരണം എന്നതിന് രണ്ട് അർത്ഥം. അ മുതൽ ക്ഷ വരെയുള്ള അക്ഷരവർണ്ണം. വർണ്ണസൃ ഷ്ടി. സൃഷ്ടി ഇവിടെ ഹൃദയബീജമെന്ന അർത്ഥത്തി ൽ ആദിക്ഷാന്താക്ഷരവർണ്ണമാണ്. അതേ സമയം വീരയോഗിനീസംയോഗമെന്നും രണ്ടാമത്തെ അർത്ഥം .(അമൈഥുനവും മൈഥുനവുമായ പ്രപഞ്ച സൃഷ്ടി).ഇതുപോലെ യഥാശക്തി എന്നതിനും ദ്വയാ ർത്ഥം. സ്വന്തം ശക്തിയനുസരിച്ച് എന്ന് ഒരർത്ഥം. യോഗിനീശക്തികളോടുകൂടി എന്ന് രണ്ടാമത്തേത്. മന്ത്രന്യാസം ശരീരത്തിലെ അവയവങ്ങളെ മാത്രമ ല്ല, അവയുടെ സിംബോളിക്ക് ആയ ശക്തിയേയും കൂടിയാണ്.ബ്രഹ്മത്തിന്റെ ബാഹ്യരൂപമായ പഞ്ച ഭൂതങ്ങൾ, ഭൈരവന്റെ പഞ്ചമുഖങ്ങൾ, ചിദ്രൂപങ്ങ ളായ ഉന്മേഷം, ആനന്ദം, ഇഛ,ജ്ഞാനം,ക്രിയ. ഈ പഞ്ചകങ്ങളുടെ അവിഭാഗാത്മകത്വം (അദ്വൈതം) അറിയണം. ഇവയുടെ ആകെ മന്ത്രം 25 ആണെന്ന് നേരത്തേ കണ്ടു. ഇതിൽ മാലിനീമന്ത്രവും മാതൃകാ മന്ത്രവും ഉണ്ടെന്നും കണ്ടു. (നഫ ഹ്രീം, അക്ഷ ഹ്രീം)

മൂർദ്ധാവ്.ആകാശം.ഈശാന. ചിത്

വക്ത്രം  വായു, തത്പുരുഷ.ആനന്ദം

ഹൃദയം അഗ്നി അഘോര. ഇഛ

ഗുഹ്യം ജലം വാമദേവ. ജ്ഞാനം

സർവ്വാംഗ(മൂർത്തി) പൃഥ്വി,സദ്യോജാത, ക്രിയാ

ഇപ്രകാരമാണ് ന്യാസവും അതിന്റെ സിംബലുക ളും. ശിഖാബന്ധനം പര,പരാപര,അപര ഈ മൂന്നു ദേവതമാരുടെ 9 രൂപമാണ്. ഓരോന്നും ഇഛാ ക്രിയാജ്ഞാനശക്തിസംബന്ധമാണ്. സൃഷ്ടിസ്ഥിതിസം ഹാരരൂപവുമാണ്.ശിഖ ശിവൻ മുതൽ ഭൂമി വരെ യുള്ള ശിവരൂപം. അതിനെ ബന്ധിക്കുന്നത് അവ യുടെ അഭേദം ഉറപ്പിക്കുന്നതാണ്. സർവ്വം സർവ്വാ ത്മകം എന്നാണ് ന്യാസത്തിന്റെ ഭാവന.ദിഗ്ബന്ധനം സ്വശരീരത്തേയും ദിശകളേയും ഒന്നായി ബന്ധിക്കു ന്നു. മൂന്നു താളം കൊട്ടൽ പ്രതിഷ്ഠ അഥവാ ഉറ പ്പ് എന്നാമ് കാണിക്കുന്നത്. അതിൽ ഹൃദയമന്ത്ര മായ സൌ ആണ് മന്ത്രം. ആദ്യത്തെ കൊട്ട് സ മന്ത്രം. രണ്ടാമത്തേത് ഔ മൂന്നാമത്തേത് അഃ മദ്ധ്യമവാണി അഥവാ അസ്പഷ്ടമായേ മന്ത്രം ഉച്ചരിക്കാവൂ. കാരണം ആന്തരവിമർശമാണ് മന്ത്രത്തിന് പ്രധാനം. ബാഹ്യശബ്ദമല്ല.ആന്തരമായി വിചാരിച്ചതിന്റെ ബഹിർസ്ഫുരണം മാത്രമാ് വൈഖരി.

ഭേദഭാവനകൾ പരമാത്മസമുദ്രത്തിലെ വിഘ്നങ്ങ ളായ തിരകളാണ്. അവയെ ശാന്തമാക്കുന്നതിലൂടെ പരമശാന്തമായ ഭൈരവസമുദ്രത്തിലെ പൂർണ്ണവില യനം സംഭവിക്കുന്നു. സോമാനന്ദൻ പറഞ്ഞതു പോലെ വിഘ്നമായ തിരയും പരമരൂപമായ സമുദ്രവും ഭൈരവൻ തന്നെയാണ്. അർഘ്യപാത്ര വിധിയിൽ ദേവതക്ക് അർപ്പിക്കുന്ന ജലം 27 മന്ത്രങ്ങളാൽ ശുദ്ധീകരിക്കുന്നു. ജലം ഇവിടെ ഹൃദയദ്രവാത്മകമായ ജലമാണ്. മാലിനീവിജയോ

ത്തരം ലിംഗത്തേക്കുറിച്ച് പറയുന്നു: മണ്ണു കൊ ണ്ടോ കല്ലുകൊണ്ടോ രത്നം കൊണ്ടോ ഉള്ള ലിംഗപൂജ ചെയ്യരുത്. സകലചരാചരപ്രപഞ്ചവും ഉൾച്ചേർന്നിരിക്കുന്ന ആത്മലിംഗത്തെ പൂജിക്കുക. (മാ.വി. 18. 2-3)

പതിനാലാം അക്ഷരമായ ഔ ത്രിശൂലമാണ്. ഇഛാ ജ്ഞാനക്രിയാശക്തിയാണ്.ആസനം,പീഠം,അഥവാ ഇരിപ്പിടമായ ആധാരശക്തിയും ആധേയശക്തിയും (ശിവത്രികോണം) ഹൃദയമന്ത്രം കൊണ്ട് ആരാധി തമാണ്. ഭഗവദ്ഗീത പറയുന്നപോലെ, ആത്മാവി നെ സർവ്വത്തിലും ഇരിക്കുന്നതായി ദർശിക്കുന്നവർ സർവ്വവും സ്വാത്മാവിലും ഇരിക്കുന്നതായും ദർശി ക്കുന്നു

ഗായത്രീമന്ത്രത്തിന് മുന്നിലും പിന്നിലും ഔം എന്ന് സമ്പുടീകരണമുണ്ട്.അതുപോലെ . അഹം എന്ന് സമ്പുടമാണ് സൌ മന്ത്രം. (സോഹം, ഹംസമന്ത്രം). വിശ്വത്തിനും സംവിത്തിനുമുള്ള സമ്പുടീകരണം സാധകൻ അനുഷ്ഠിക്കുന്നു. സൌബീജതാദാത്മ്യം അതിലേക്ക് അനുപ്രവേശം കൊണ്ട് സാധിക്കുന്നു. ഭക്ത്യാ ഭക്തിപൂർവ്വം എന്ന് ഇവിടെ വിശേഷിപ്പി ക്കുന്നു. നാം നമ്മെ ഈശ്വരനിൽനിന്ന് ഭിന്നമെന്ന് സങ്കൽപ്പിച്ചുവെച്ചിരിക്കയാണ്. ഭക്തമായ ആ അവ സ്ഥയിൽനിന്ന് ,അവിഭക്തമായ ഏകത്വത്തിലേക്ക് ഭക്തിപൂർവ്വം (ഭജ് ധാതു. ഭജിക്കുക) പ്രവേശിക്ക ണം. ഭക്തി സമാവേശമാണ്. ആത്മനിവേദനമാണ്. നിവേദിക്കുക, അർപ്പിക്കുക. വേദ്യമാക്കുക. പരമാ ത്മാവിനെ ജീവാത്മാവിൽ വേദ്യമാക്കുക. ആത്മനി വേദനം അതാണ്. പുറത്ത് അഗ്നികാര്യം അരണി യിൽ അഗ്നി കടഞ്ഞ് അഗ്നിഹോത്രമാണ്. ആന്തരമാ യി സദാ ജ്വലിക്കുന്ന ഭൈരവാഗ്നിയിൽ സകലവും ഹോമിക്കലാണ്. ജ്ഞാനഹോമമാണ്. സ്വസ്വഭാവ

ത്തെ അറിയലാണ് ഏറ്റവും വലിയ മന്ത്രം. അതാ ണ് ഏറ്റവും വലിയ ദീക്ഷയും യജ്ഞവും. അനുത്തരസ്യാപി അനുത്തരമായ ഈ പാഠമാണ് ഹൃദയബീജമന്ത്രം തരുന്നത്. സ്രുക്കോ സ്രുവമോ ആവശ്യമില്ലാത്ത യജ്ഞമാണത്. ന്യാസം, ധൂലീ ചിത്രം മുതലായവ ആദ്യം ഉണ്ട്. എന്നാൽ പിന്നീട് അതുപോലും ഇല്ല. ലിംഗപൂജ പോലും വേണ്ട എന്ന് ത്രിക അനുശാസിക്കുന്നു. ആന്തരമായി സൌ എന്ന ഹൃദയബീജം ധ്യാനിക്കുന്നവന് ജീവന്മുക്തി മാത്രമാണ് പരമോന്നതമായ ഫലം. സോമാനന്ദൻ പറയുന്നത് ഇവിടെ മംഗളകരമായ പർവ്വം കുല മാർഗ്ഗപ്രകാരം സ്വീകരിക്കുന്നതും പവിത്രം ധരിക്കുന്നതുമെല്ലാം ഫലത്തെ വർദ്ധിപ്പിക്കാൻ മാത്രമാണെന്നാണ്. (ക്രമപൂജ, ഗണേശബടുകന്മാരുടെ ദ്വാരപൂജ, കുശം കൊണ്ട് പവിത്രം മുതലായവ). പ്രബുദ്ധരായ സാധകരിൽ പ്രപഞ്ചം മുഴുവനും , പ്രപഞ്ചത്തിൽ അവരും പ്രകാശവിമർശരൂപമായി വിളങ്ങുന്നു. ബാഹ്യലോകത്തെ ആകർഷിക്കാനായി അവരുടെ കണ്ണിൽ കാണുന്ന വിധമുള്ള സിദ്ധികളെ ദൃഷ്ടയോഗസിദ്ധി എന്ന് പറയുന്നു.

34. കൃതപൂജാവിധിസമ്യക് സ്മരൻ ബീജം പ്രസിദ്ധ്യതി
35. ആദ്യന്തരഹിതം ബീജം വികസത് തിഥിമദ്ധ്യഗം ഹൃത്പത്മാന്തർഗതം ധ്യായേത് സോമാംശം നിത്യം അഭ്യസേത്.

അനാദിയും അനന്തവും 15 സ്വരങ്ങളായി വികസിച്ചതുമായ (വികസത് തിഥിമദ്ധ്യഗം) ഹൃത്പത്മാന്തർഗ്ഗതമായ ബീജത്തെ യോഗി ധ്യാനിക്കുന്നു. അതേ സമയം സോമാംശമായ പ്രപഞ്ചത്തിന്റെ (തിഥി) പ്രതിഭാസത്തേയും നിത്യം ധ്യാനിക്കുന്നു.

## ശാക്തോപായത്തിലുള്ള വിശദീകരണം-

ഹൃദയബീജമായ സൌ അനാദിയും മറ്റൊരു ദീപമില്ലാതെത്തന്നെ സ്വയംപ്രകാശിക്കുന്നതും ഗമാഗമശൂന്യത്വം ഉള്ളതും( ഗമനം,ആഗമനം ഇവ ഇല്ലാത്തത്) സതദോദിതവും (സസതതോത്ഥായിത്വം) ആണ്. പ്രപഞ്ചരൂപമായി വികസിച്ച അത് തിഥിമദ്ധ്യത്തിൽ ആന്തരസാരമായും പ്രകാശി ക്കുന്നു. യോഗി അതിനെ ഹൃദയപത്മത്തിലാണ് ധ്യാനിക്കുന്നത്. ആ പത്മം സങ്കോചവികാസധർമ്മ ഉപചരിതപത്മഭാവമാണ്. എന്തുതരമുള്ള ധ്യാനമാ ണിത്. സാധകൻ സോമാംശം (അപാനൻ) എന്ന പുറത്തേക്കുള്ള ശ്വാസത്തെ എല്ലാ ദിശയിൽനിന്നും 16 ത്രുടി വീതം (പൌർണ്ണമി 16 കല) പുഷ്പം വരെയുള്ള ഹൃത്കർണ്ണികയിലേക്ക് സംക്രമിപ്പിക്കു ന്നു. 12 അംഗുലം അകലെയുള്ള സ്ത്രീപുരുഷജന നേന്ദ്രിയങ്ങളിലേക്ക് എന്നും വിശദീകരണം കാ ണുന്നു. അമൃതമായ കുണ്ഡലിനീശക്തിയുമായി സ്പർശം വരുമ്പോൾ , അകത്തെ കമ്പനം അനുസ രിച്ച് കാകചഞ്ചുപുടമുദ്ര (ശക്തിസ്പർശത്തിന്റെ വൈദ്യുതകാന്തികശക്തി) ലഭിക്കുന്നു. അപാനനെ ഉള്ളിലേക്ക് അടക്കിയശേഷം പ്രാണനെ (സൂര്യകല) ഉണർത്തുന്നു. ഇത് സൌവർണ്ണത്തിലെ സ്വരരഹിത മായ സ് ആണ്. ഇപ്രകാരം അഭ്യാസം തുടരുമ്പോ ൾ ഉള്ളിൽ ആനന്ദാശ്രുവും കമ്പനവും അനുഭവ പ്പെടും. ഭട്ട ധനേശ്വരശർമ്മ ഇതിനെ ശാക്തോപായം എന്ന് പറയുന്നു. പ്രാണചാരത്തിന്റെ ത്രുടികൾ അര,15, അര എന്ന് ആകെ 16. അപാനചാരത്തി ന്റെ ത്രുടികൾ അര,15 അര എന്ന് 16. ഹൃത്കർണ്ണികാമദ്ധ്യം സുഷുമ്ന അപാനൻ ഹൃത്കർണ്ണിക ഭേദിക്കുമ്പോൾ ശക്തിസ്പർശം ഉണ്ടാവുന്നു. അപ്പോഴാണ് കാകകഞ്ചുപുടമുദ്രയും സ് സ് സ് എന്ന. സീൽക്കാരശബ്ദവും.

**ശാഭവഉപായത്തിലെ വിശദീകരണം**.
ഹൃദയബീജം അനാദിയാണ്. സ ഭാഗം പ്രാണനും ഔ ഭാഗം അപാനനും. ബാക്കി വരുന്നത് വിസർഗ്ഗം മാത്രം. ഈ വിസർഗ്ഗത്തിന്റെ സ്വരൂപം 15 തിഥികളില ടങ്ങിയ 16ആം കലക്ക് അതീതമായ 17ആം ബിന്ദു കലയാണ്. ഇത് ഹൃദയപത്മത്തിലാണ് അറിയപ്പെട ടുന്നത്. ബാഹ്യമായ നീല മുതലായവയും ആന്തര മായ സുഖം മുതലായവയും സോമാംശമായി ധ്യാ നിക്കണം. വിസർഗ്ഗവും ബിന്ദുവും വ്യത്യാസമില്ല. 16ആം വിസർഗ്ഗകല തന്നെയാണ് 17ആം ബിന്ദുകല യും. ആന്തരമായി വിസർഗ്ഗം ബിന്ദുവും ബാഹ്യമാ യി ബിന്ദു വിസർഗ്ഗവുമാണ്.സാധകൻ സൌ എന്ന് ആദ്യന്തമില്ലാതെ ഔ അഃ കൂടാതെ സ് മാത്രമായി ഉച്ചരിക്കണം. ജലചലനം പോലെ ആദ്യം മന്ദഗതി യിലും പിന്നെ മദ്ധ്യമമായ കമ്പനമായും അവസാ നം തീവ്രമായ സ്പന്ദനമായും അനുഭവപ്പെടും. ഇപ്രകാരം മൂലാധാരം, ത്രികോണം, കന്ദം, ഹൃദ യം, മുഖം, (ഹൃത്കർണ്ണിക) ഭേദിക്കുന്നു. മന്ദ,മ ദ്ധ്യ.തീവ്രഗതികളെ ഒരുമിച്ച് ഉപയോഗിച്ച്, പ്രാണാ പാനം (സൂര്യസോമം) ലയിക്കുന്ന തീവ്രമായ വൈ ദ്യുതിപ്രവാഹം അനുഭവിക്കുന്നു.  മന്ത്രവീര്യം മുഴുവനായി ലഭിക്കുന്നത് മന്ത്രത്തെ വിശ്ലേഷണം ചെയ്ത് ജപിക്കുമ്പോഴാണ്. ധ്രുവം മാറ്റമില്ലാത്ത അനുത്തരമാണ്. വിസർഗ്ഗാത്മകമായ ശിവമാണ്. 17ആം കല ഊർദ്ധ്വകുണ്ഡലിനിയുടെ ആരംഭമാണ്. അമൃതാംശത്തെയാണ് സദാ ധ്യാനിക്കേണ്ടത്. (16ആം കല വിസർഗ്ഗകല). ഇപ്രകാരമാണ് തന്റെ ഗുരു ശംഭുനാഥൻ പറഞ്ഞിരിക്കുന്നതെന്ന് അഭിന വഗുപ്തൻ പറയുന്നു. സഹ ഉമയാ വർത്തതേ എന്നതാണ് സോമാംശം. പരാശക്തിയോടുകൂടിയ സോമൻ ശിവനാണ്. രണ്ട് തത്വങ്ങളെ മഥിക്കുക യാലുള്ള ക്ഷോഭമാണ് അതിന്റെ സ്വഭാവം. സൃഷ്ടി

യും സംഹാരവും ശിവന്റെ ക്രിയകളാണ്. ഒന്ന് വികാസവും മറ്റേത് വിമർശവുമാണ്.(ഇതാണ് ക്ഷേമരാജൻ പ്രത്യഭിജ്ഞാഹൃദയം സൂത്രം 19ൽ പറയുന്ന് ക്രമമുദ്ര എന്ന് അഭിപ്രായമുണ്ട്) ഇതാ ണ് സദാ നടക്കുന്ന ഹൃദയജപം. മൂലാധാരത്തിലാ ണ് ശിവത്രികോണവും അതിനോടു ചേർന്ന ഭദ്ര കാളി എന്ന ശക്തിത്രികോണവും. കന്ദം ശിവശ ക്തിസമ്പുടമാണ്. ഹൃത്ത് മദ്ധ്യകേന്ദ്രം. ഹൃത്ക ർണ്ണിക മുഖമുദ്ര. ഇവ ഒന്നിച്ച് ഹൃത്പത്മം. അതി ന്റെ മദ്ധ്യത്തെ ഹൃത്കർണ്ണിക എന്ന് വിളിക്കുന്നു. ഹൃദയമാണ് അമൃതബീജം.

ആണവോപായമനുസരിച്ച വിശദീകരണം.

ശ്വാസത്തിന്റെ ഉത്ഭവം ഹൃദയത്തിലാണ്. പ്രാണൻ അവിടെനിന്ന് ബാഹ്യമായി ദ്വാദശാന്തം വരെ 36 വിരലിടയാണ് . സൂര്യതയാ ഉല്ലസിക്കുന്ന പ്രാണ വായുവിൽ നിന്ന് തുടങ്ങി, ബാഹ്യദ്വാദശാരത്തിൽ അര ത്രുടി നിർത്തി, പിന്നീട് അപാനവായുസഞ്ചാ രം അഥവാ സോമകല ആരംഭിക്കണം. സോമകല അമൃതരൂപമായ വിസർഗ്ഗമാണ്. ചന്ദ്രകല അഥവാ അപാനകാലത്തെ കൂട്ടിക്കൂട്ടി ഓരോ ത്രുടിയിലും രണ്ടര വിരലിടയാക്കണം. 15 ത്രുടി പൂർത്തിയാ ക്കിയാൽ, അപാനവായു 16 കലയുള്ള സോമമായി ഭവിക്കുന്നു. ആന്തരമായ ദ്വാദശാന്തമായ ഹൃത്പ ത്മത്തിൽ അര ത്രുടി കാലം നിശ്ചലത്വമുണ്ട്. ഇപ്ര കാരം 36 വിരലിടക്ക് അപാനഗതി. ( അര തുടി നിശ്ചലം ബാഹ്യദ്വാദശാന്തം, 15 അപാന ചാരം, അര ത്രുടി നിശ്ചലം അന്തദ്വാദശാന്തം, ആകെ 16 ത്രുടി) ഓരോ ത്രുടി രണ്ടര വിരലിട. 16 ത്രുടി 36 വിരലിട. ഇതിലെല്ലായിടത്തും വിഘ്നമില്ലാതെ അമൃതബീജമായ സൌ ഉണ്ട്.. അതായത് അതിനെ കാലത്തിന് പരിമിതമാക്കാനാവില്ല രണ്ട് അരത്രുടി കളേയും മാറ്റിനിർത്തിയാണ് കലകളെ അഭ്യസിക്കു

ന്നത്. വിസർഗ്ഗകല (അഃ) സ, ഔ ഇവ കൂടാതെ മറ്റുള്ള ത്രുടികളിൽ 17ആം ബിന്ദുകലാരൂപമായി ധ്യാനിക്കുന്നു.(പ്രാണാപാനചലനമില്ലാത്തത്) ഈ ശ്ലോകം മൂന്നു ഉപായരൂപത്തിലും വ്യാഖ്യാനിക്കേ ണ്ട സൂത്രരൂപമാണ്. ബാഹ്യദ്വാദശാന്തത്തെ ആദ്യ കോടി എന്നും അന്തദ്വാദശാന്തത്തെ അന്തകോടി എന്നും പറഞ്ഞിരിക്കുന്നു. ഈ രണ്ട് സ്ഥാനത്തെ ധ്യാനം ആദ്യന്തകോടിനിഭാലത എന്നും

36. യാൻ യാൻ കാമായതേ കാമാംസ്താൻ താൻ ശീഘ്രം അവാപനുയാത് അസ്മാത് പ്രത്യക്ഷതാം ഏതി സർവ്വജ്ഞാത്വം ന സംശയഃ

യോഗി താനിഛരിക്കുന്നതെന്തോ അതെല്ലാം ഉടനടി പ്രാപിക്കുന്നു. പ്രത്യക്ഷമെന്ന പോലെ സർവ്വജ്ഞ ത്വം അദ്ദേഹത്തിനു ലഭിക്കുമെന്നതിൽ സംശയമില്ല. സർവ്വമയഹൃദയവീര്യസമുച്ചലിതഇഛാപ്രസരമാണ് സൌ മന്ത്രം. അതിനാലാണ് സർവ്വഗമായ ഈശ്വര ന്റെ സർവ്വജ്ഞത്വം യോഗിക്ക് ശീഘ്രം ലഭിക്കുന്നത്. ഭൈരവസ്വരൂപമായിത്തന്നെ യോഗി ഭവിക്കുന്നു. ഈ അതീന്ദ്രിയാവസ്ഥയാണ് യോഗിയുടെ പരമ മായ സിദ്ധി.

37. ഏവം മന്ത്രഫലാവാപ്തിരിതി ഏതദ് രുദ്രയാമളം ഏതദ് അഭ്യാസതഃ സിദ്ധി സർവ്വജ്ർത്വം അവാപ്യതേ. .

ഇപ്രകാരമുള്ള ഈ ഹൃദയബീജം (സൌ) നിത്യ വും അഭ്യസിക്കുന്നതിന്റെ ഫലവ്യാപ്തി ഇതാണ്. ശിവശക്തിയോഗമായ ഈ രുദ്രയാമളം (രുദ്രന്റെ യും രുദ്രയുടേയും സംയോഗം) സർവ്വജ്ഞത്വം തരു ന്നതാണ്. ഫലശ്രുതി സർവ്വജ്ഞത്വമാണ്. രുദ്രയാമള ത്വം സകലരിലുമുള്ളതാണ്. അതിനെ ബോധിക്ക ലാണ് ജ്ഞാനം. ഈ ഗ്രന്ഥം ന്യായശാത്രത്തിന്റെ 5 ഘട്ടങ്ങളെ പ്രതിനിധാനം ചെയ്യുന്നു. ആദ്യശ്ലോകം

(അനുത്തരം കഥം ദേവ) പ്രതിജ്ഞ അഥവാ വിഷ യാവതരണമാണ്. ഇടയിലുള്ള ശ്ലോകങ്ങൾ ഹേതു (താർക്കികകാരണം). ഉദാഹരണം, ഉപനയം (പ്ര യോഗം) ഇവയാണ്. അവസാനശ്ലോകങ്ങൾ രണ്ടും നിഗമനം.

## അഭിനവഗുപ്തന്റെ ആത്മകഥാപരമായ പരാമർശം

മഹേശ്വരന്റെ  താമരപ്പാദത്തിലെ കരിവണ്ടായ ഞാൻ, കാശ്മീരവാസിയായ ചുക്കുലകന്റെ പുത്രനാ യി ജനിച്ചു. മാനവരാശി എന്നിലേക്ക് (ആത്മമധു വിലേക്ക്) ഉറ്റുനോക്കും വിധം ത്രികസാരത്താൽ ഗർഭീകൃതമായ ഈ വിവരണം എഴുതി. ആർക്കാ ണ് ശിവസിദ്ധാന്തം ഇത്രയുമേ ഉള്ളു എന്ന് സുദൃ ഢമായി പറയാനാവുക. ഇതിന് വാക്കുകളുടെ പരിമിതിയില്ല. അഖിലാത്മസംബന്ധമായി എന്റെ ഗ്രാഹ്യത്തിലുള്ളതെല്ലാം പറയുന്നു. വിവേകികൾ ഇതിനെ നിഷേധിക്കയില്ല. അജ്ഞനും സംശയാലു വിനും വിപരീതാശയമുള്ളവനും ഉറച്ച ജ്ഞാനം പ്രദാനം ചെയ്യുന്നതിനാണിത്. . വിശ്വാസം ആരം ഭിച്ചവർക്കും രൂഢമായവർക്കും അവരുടെ ഹൃദ യത്തിലെ ജ്ഞാനം ഇതുമായി സാത്മ്യം പ്രാപിക്കു ന്നു..

കാശ്മീരിലെ യശസ്കരരാജാവിന് വല്ലഭാചാര്യ നെന്ന പ്രധാനമന്ത്രിയുണ്ടായിരുന്നു. പ്രസിദ്ധമായ ബ്രാഹ്മണപാരമ്പര്യമുള്ള വനായ അദ്ദേഹത്തിന് സൌരി എന്ന പുത്രനുണ്ടായി. സദ്ഗുണസമ്പന്നനായ അദ്ദേഹം ഗുണത്താൽ കീർത്തികേട്ടവനായി, ധർമ്മി ഷ്ഠനായി, സകലരോടും കരുണയുള്ളവനായി ചന്ദ്ര ചൂഢനായ ശിവപാദത്തിൽ ഭക്തിസമുദ്രം പോലെ വിളങ്ങി. അദ്ദേഹത്തിന്റെ ധർമ്മപത്നി വത്സലിക. ഭർതൃപ്രേമവതിയായ.  വത്സലികക്ക് ആത്മീയവി

ഷയങ്ങളിൽ അതീവ ശ്രദ്ധയുണ്ടായിരുന്നു. ശിവ പൂജയിൽ അവരുടെ മനസ്സ് ആനന്ദത്താൽ വികസിതമായി. അവർക്ക് കർണ്ണനെന്ന പുത്രനുണ്ടായി. പ്രപഞ്ചോൽപ്പത്തിരഹസ്യം,. ശിവാരാധന ഇവയിൽ ധ്യാനശീലനായി ബാല്യം മുതലേ സകല ഭോഗവിഷയങ്ങളും ത്യജിച്ച് അതീന്ദ്രിയജീവിതത്തിലേക്ക് പ്രവേശിച്ചു

എന്റെ സഹോദരനായ മനോരഥഗുപ്തൻ പരമാത്മാവിനെ ധ്യാനിച്ച് ശൈവശാസ്ത്രത്തിൽ മുഴുകി , സംസാരത്തെ ത്യജിച്ച് ശാസ്ത്രങ്ങളും തന്ത്രങ്ങളും പഠിച്ച് ശിവാവസ്ഥ പ്രാപിക്കാനായി പ്രയത്നിച്ചു .ശൈവശാസ്ത്രഭക്തനായ രാമദേവൻ വ്യാകരണത്തിലും(പദം)മീമാംസയിലും(വാക്യം)ന്യായത്തിലും( പ്രമാണം) വിദഗ്ദ്ധനായി താൻ ജനിച്ച കുലത്തിന് (ബ്രാഹ്മണ)അലങ്കാരമായി ഭവിച്ചു. എല്ലാവർക്കും നന്മ വരാനും ആനന്ദം കൊടുക്കാനുമായി ഞാനെഴുതിയ ഗ്രന്ഥവും ശിവത്വലബ്ധിക്കായി പ്രയോജനപ്പെടട്ടെ.

ഗംഗായമുനാനദികളുടെ അന്തർവേദിയിൽ ഉന്നതമായ ബ്രാഹ്മണകുലത്തിലാണ് അത്രിഗുപ്തന്റെ ജനനം. അദ്ദേഹം നിരവധി മഹർഷിമാർ ചന്ദ്രചൂഡന്റെ അവതാരങ്ങളായി ജനിച്ച് തപമനുഷ്ഠിച്ച കാശ്മീര താഴ്വരയിലേക്ക് വന്നു. ഈ വംശത്തിലാണ് ചുക്കുലനെന്ന് വിളിക്കുന്ന വരാഹഗുപ്തൻ ജനി ച്ചത്. സംസാരവിഷയത്തിൽ വിരക്തി വന്ന അദ്ദേഹത്തിന്റെ ഹൃദയം സദാ ശിവനിലാണ്. ഉറച്ചിരുന്നത്.സർവ്വതത്വവും പഠിച്ച് അറിഞ്ഞ അദ്ദേഹത്തിൽനിന്നാണ് അഭിനവഗുപ്തനെന്ന ശരീ.രം ശിവനാൽ ശുദ്ധമാക്കപ്പെട്ട് ജന്മമെടുത്തത്. ഈ ശരീരത്തിലിരുന്നുകൊണ്ട് , സംശയരഹിതമായി ,ത്രികാരഹസ്യം അദ്ദേഹം ശിഷ്യരിലേക്ക് പകർന്നുനൽകി. ശരിയായി തെരഞ്ഞെടുക്കാനാവാത്തവർക്ക് ഒരു

വന്ദനം മാത്രം കൊടുക്കുന്നു. ചിലർ അറിയണ മെന്ന് ആദഗ്രഹിച്ചിട്ടും വിജയകരമായി ലക്ഷ്യത്തി ലെത്തുന്നില്ല. അവരോട് എനിക്ക് കരുണയുണ്ട്. ല ക്ഷത്തിലൊരാൾ ദൃഢനിശ്ചയത്തോടെ ലക്ഷ്യത്തിലെ ത്തുന്നു. അവരാണ് എന്റെ പ്രയത്നത്തെ വിജയക രമായി മുന്നോട്ട് കൊണ്ടുപോവുക. അലസരും മടിയന്മാരും ഫലം പ്രാപിക്കയില്ല. ചഞ്ചലഹൃദയർ പ്രപഞ്ചത്തെ കൂടുതൽ കലുഷമാക്കുന്നു. അവരെ യെല്ലാം ശാന്തമാക്കാനായി ഞാൻ തല നമിച്ച് വ ന്ദിക്കുന്നു. മന്ദബുദ്ധികൾ സ്വയം സംശയാലുക്കളാ യതു പോരാതെ മറ്റുള്ളവരേയും സംശയാലുക്കളാ ക്കുംവിധം സംസാരിക്കുന്നു. ഗുരുക്കന്മാരുടെ ഭാ രം ചുമന്ന് അവരുടെ അന്ധവിശ്വാസികളായി. നട ക്കുന്നു. അവരുടെ ബന്ധനം മുറിക്കാനാണ് പരാത്രി ശിഖാവിവരണം സ്വയം ബ്രഹ്മമെന്ന് നടിച്ച് തത് ത്വം എന്ന രണ്ട് വർണ്ണം പോലും (തത് ത്വം വർണ്ണയുഗമപി) ഉച്ചരിക്കാനാവാത്ത കപടഗുരുക്ക ന്മാർ എന്നേയും വഴി തെറ്റിക്കാൻ ശ്രമിച്ചിട്ടുണ്ട്. പാദത്തെ ശരണം പ്രാപിച്ച ശിഷ്യരിൽ കരുണയോ ടെ ഗുരുവിൽ പ്രവേശിച്ച പ്രഭു, എന്നെ സത്യമാ ർഗ്ഗത്തിലേക്ക് നയിച്ചു. സോമാനന്ദന്റെ സിദ്ധാന്തം എന്റെ ഹൃദയത്തിലേക്ക് സഹജമായി പ്രവേശിച്ചു, അതിനെ അദ്ദേഹത്തിന്റെ ഗ്രന്ഥം പരിശോധിച്ച് മന നം ചെയ്ത് എന്റെ ഗുരു പഠിപ്പിച്ച ശുദ്ധസത്യവു മായി തുലനം ചെയ്ത് ഈ ഗ്രന്ഥം അവതരിപ്പി ക്കുന്നു.

ഹൃദയബീജത്തിൽ സ്വതന്ത്രസഞ്ചാരം നടത്തിക്കൊ ണ്ട് , ത്രിശൂലത്തിന്റെ മദ്ധ്യശിഖയിലിരിക്കുന്നവളെ, നിന്നിലെ ആഹ്ലാദം നദികളായി ഒഴുകിവന്ന് കോടി കോടിബന്ധനമെല്ലാം നീക്കി, മനസ്സ്,ശരീരം, വാക്ക് ഇവയെ പുനർജ്ജന്മഭീതി കൂടാതെയാക്കി. അവയെ ല്ലാം നിന്നിൽ അർപ്പിക്കുന്നു. വേഗം

എന്നിൽ പ്ര സാദം ചൊരിഞ്ഞ് ഹൃദയത്തിൽ വരദയായി ഇരു ന്നാലും. ഹൃദയബീജചക്രത്തിലെ നിന്റെ സാന്നിദ്ധ്യം ഗുരുസ്ഥാനം തന്ന് എന്നെ ഈ വിവരണത്തിന് പ്രാ പ്തനാക്കി. എന്റെ മനസ്സിന്റേയും വാക്കിന്റേയും പരിമിതികളെ പൊറുത്താലും. പരാത്രിശിഖയെ 1900 ശ്ലോകങ്ങളാൽ ത്രികാശാസ്ത്രത്തിലെ സംശയ പരിഹാരത്തിന് വേണ്ടി അഭിനവഗുപ്തൻ രചി ച്ചു.

ഇപ്രകാരം പരാത്രിശിഖാവിവരണം സമാപിക്കു ന്നു.